# COCHIN GEOGRAPHY

BY

K. RAMAVARMA THIRUPAD,
TRIPUNITHURA.

കൊച്ചി

# ഭൂമിശാസ്ത്രം

ഗ്രന്ഥകർത്താവ്:
കെ. രാമവർമ്മതിരുപ്പാട്, തൃപ്പൂണിത്തുറ.

1117

Price 4 As.]

[വില അണ 4

# COCHIN GEOGRAPHY

BY

K. RAMAVARMA THIRUPAD,

TRIPUNITHURA.

# കൊച്ചി
# ഭൂമിശാസ്ത്രം

ഗ്രന്ഥകൎത്താവ്:

കെ. രാമവൎമ്മതിരുപ്പാട്, തൃപ്പൂണിത്തുറ.

1117

Price 4 As.] [വില അണ 4

# കൊച്ചിഭൂമിശാസ്ത്രം

## അദ്ധ്യായം ൧.

### ദിക്കുകൾ.

നിങ്ങളുടെ വീടിന്റെ കിഴക്കെ കോലായം, വടക്കെവേലി എന്നു പറയുമ്പോൾ — ഏതുകോലായമാണെന്നോ, ഏതുവേലിയാണെന്നൊ നിങ്ങൾക്കു ഉടനെ മനസ്സിലാകുന്നു. ഇതെങ്ങിനെയാകുന്നു? നിശ്ചയമായും മേൽപറഞ്ഞസ്ഥലങ്ങൾ നിങ്ങൾക്കു നല്ലവണ്ണം പരിചയമുള്ളതിനാലാണ്. എന്നാൽ നിങ്ങൾ മുമ്പൊരിക്കലും പോയിട്ടില്ലാത്ത ഒരു സ്ഥലത്തു പോവുകയൊ, പരിചയമില്ലാത്ത ഒരു പുഴയിലൊ കായലിലൊ കൂടി യാത്ര ചെയ്കയോ ചെയ്യുമ്പോൾ ദിക്കുകൾ അറിയുന്നതെങ്ങിനേയാണ്? പകൽസമയമാണെങ്കിൽ സൂര്യന്റെ ഉദയാസ്തമനങ്ങൾ നോക്കി ദിക്കുകൾ നിർണ്ണയിക്കാം. എന്തെന്നാൽ സൂര്യൻ കിഴക്കുദിച്ച് പടിഞ്ഞാറ് അസ്തമിക്കുന്നു എന്നു നിങ്ങൾക്കറിവുള്ള സംഗതിയാണ്. അതിനാൽ സൂര്യോദയം നോക്കി നിൽക്കുന്നതായാൽ നിങ്ങളുടെ മുൻവശം കിഴക്കും പിൻവശം പടിഞ്ഞാറും വലത്തുഭാഗം തെക്കും ഇടത്തുഭാഗം വടക്കും ആണെന്നു മനസ്സിലാക്കണം. എന്നാൽ സൂര്യൻ എല്ലായ്പോഴും നേരെ കിഴക്കുദിക്കാതെ അല്പാല്പം തെക്കോട്ടും വടക്കോട്ടും മാറി ഉദിക്കുന്നതായികാണും. അതി

നാൽ ഉദയാസ്തമനം ഏതുസ്ഥാനത്തായാലും ശരിയായ ദിക്കുകളറിയുവാനുള്ള ഒരു മാൎഗ്ഗത്തെ താഴെ വിവരിക്കുന്നു.

നിങ്ങളുടെ വീടിന്റെ മുററത്ത് വൃക്ഷങ്ങളുടേയും മററും നിഴൽ തട്ടാത്ത ഒരു സ്ഥലത്ത് കുറെ നീളത്തിൽ വളവില്ലാത്തതായ ഒരു വടി ഒട്ടും ചെരിവുകൂടാതെ ഒരററം നിവൎത്തി കുഴിച്ചിടുക. സൂൎയ്യൻ ഉദിച്ചുയരുന്നതോടുകൂടി കുഴിച്ചിട്ട വടിയുടെ അടുക്കൽ ചെന്നു നോക്കിയാൽ അതിന്റെ നിഴൽ നിലത്തുകാണാം. നന്നെ രാവിലെ നിഴലിന്നു വടിയേക്കാൾ നീളമുണ്ടായിരിക്കും. പിന്നീട് ഓരോ മണിക്കൂറിലും നിഴലിന്റെ സ്ഥാനം മാറിയും നീളം കുറഞ്ഞും വരുന്നതായും, സൂൎയ്യൻ നേരെ മുകളിലെത്തുമ്പോൾ (അതായത് 12 മണിക്ക്) നിഴൽ ലേശം മാത്രം ഉള്ളതായും കാണുന്നതാണ്. പന്ത്രണ്ടു മണിക്കുശേഷം വടിയുടെ നിഴൽ ക്രമത്തിൽ വലിയതായ്വന്ന്, വൈകുന്നേരമാകുമ്പോൾ രാവിലത്തെ നിഴൽ പോലെ ദീൎഘമുള്ളതായിരിക്കും. രാവിലെ മുതൽ വൈകുന്നേരംവരെ ഓരോ മണിക്കൂറിലും നിഴൽ അളന്നു നോക്കുന്നതായാൽ ഉച്ചക്ക് 12 മണിക്കുള്ള നിഴൽ ഏററവും ചെറിയതായിരിക്കുമെന്നു അനുഭവപ്പെടും. ഈ നിഴലിന്റെ അററത്തു നിന്നു നിലത്തു കുഴിച്ചിട്ടിട്ടുള്ള വടിയുടെ ചുവട്ടിലേക്കു ഒരു നേർവരവരച്ചാൽ ആയത് നേരെ തെക്കുവടക്കായിരിക്കും. ഈ വരയെ നിലത്തു സ്ഥാപിച്ച വടിയുടെ കടയ്ക്കൽനിന്നു മറുവശത്തെക്കും നീട്ടണം. ഉച്ചതിരിഞ്ഞതിന്നുശേഷം ഈ വരയിന്മേൽ അതിന്റെ ഒരററത്തേക്കു നോക്കികൊണ്ടു നിൽക്കുമ്പോൾ സൂൎയ്യനെ നിങ്ങളുടെ വലത്തുഭാഗത്തായിക്കണ്ടാൽ നിങ്ങൾ നേരെ തെക്കോട്ടു നോക്കി നിൽക്കുകയാണ്. അ

പ്പോൾ നിങ്ങളുടെ പിൻ ഭാഗം വടക്കും വലത്തുഭാഗം പടിഞ്ഞാറും, ഇടത്തുഭാഗം കിഴക്കുമായിരിക്കും.

സൂര്യന്റെ ഉദായസ്തമനങ്ങൾ നോക്കി ദിക്കുകൾ നമുക്കറിയുവാൻ പകൽ മാത്രമെ സാധിക്കയുള്ളൂ. എന്നാൽ രാത്രിയിലും ദിക്കുകൾ അറിയുന്നതിന്നു പണ്ടുള്ളവർ ഒരു ഉപായം കണ്ടുപിടിച്ചിരുന്നു. ആയത് 'ധ്രുവൻ' എന്ന നക്ഷത്രത്തിന്റെ സ്ഥാനം നോക്കീട്ടാണ്. രാത്രിയിൽ ആകാശത്തിൽ നോക്കിയാൽ ഏഴു നക്ഷത്രങ്ങൾ, ഒന്നോടൊന്നു അടുത്തുസ്ഥിതിചെയ്യുന്നതായിക്കാണാം. ഈ നക്ഷത്രങ്ങളെ തമ്മിൽ യോജിപ്പിക്കുന്നതായി നിങ്ങൾ മനസ്സിൽ സങ്കല്പിച്ചാൽ ആ രേഖക്ക് ഏകദേശം ഒരു കലപ്പയുടെ ഛായയുള്ളതായിരിക്കും. ഇവക്ക് നമ്മുടെ പുരാതനന്മാർ 'സപ്തൎഷികൾ' എന്നാണ് പറഞ്ഞിരുന്നത്. ഇവയിൽ രണ്ടെണ്ണം മററുള്ളവയിൽനിന്നു അല്പം ദൂരെയായിരിക്കും. ഈ രണ്ടു നക്ഷത്രങ്ങളിൽ മററുള്ള അഞ്ചിനോട് അധികം അടുത്തിരിക്കുന്ന നക്ഷത്രത്തിൽനിന്നു മറേറതിലേക്കു മനസ്സുകൊണ്ടു ഒരു രേഖയെ സങ്കല്പിച്ച് അവിടെനിന്നുനീട്ടിയാൽ ആ നീട്ടിയ രേഖയിൽയോജിപ്പിക്കപ്പെട്ട നക്ഷത്രങ്ങൾ തമ്മിലുള്ള ദൂരത്തിന്റെ 4½ മടങ്ങ് ദൂരത്തിൽ വളരെ പ്രകാശമുള്ള ഒരു നക്ഷത്രത്തെ കാണാം. അതാകുന്നു "ധ്രുവ" നക്ഷത്രം. ധ്രുവൻ ഉത്തരധ്രുവത്തിന്നുനേരെ മുകളിലായി സദാപി സ്ഥിതിചെയ്യുന്നതിനാൽ അതിനെ കാണുന്ന സ്ഥലം വടക്കാണെന്നു കരുതിക്കൊൾക. വടക്കുഭാഗം മനസ്സിലായാൽ മററു ദിക്കുകൾ എളുപ്പത്തിൽ കണ്ടുപിടിക്കാമല്ലൊ. ധ്രുവൻ നിങ്ങളുടെ നേരെ മുൻ

വശത്താണെങ്കിൽ പിൻഭാഗം തെക്കും, വലത്തു ഭാഗം കിഴക്കും ഇടത്തു ഭാഗം പടിഞ്ഞാറും ആയിരിക്കും.

പണ്ട് കപ്പൽക്കാർ വിസ്താരത്തിൽ കിടക്കുന്ന സമുദ്രങ്ങളിൽ കൂടി വഴിയറിഞ്ഞ് യാത്രചെയ്തിരുന്നത് ധ്രുവന്റെ സഹായത്താലായിരുന്നു. എന്നാൽ ഇരുട്ടും കാറുമുള്ള രാത്രികാലങ്ങളിൽ ആകാശത്തിൽ നക്ഷത്രങ്ങളെ കാണാതെ വരുമ്പോൾ ഈ ഉപായങ്ങൾകൊണ്ടൊന്നും കാര്യമില്ലാതെ വന്നതിനാൽ കപ്പൽക്കാർ വഴിയറിയാതെ വളരെ കഷ്ടപ്പെട്ടിരുന്നു. പിന്നീട് "വടക്കുനോക്കി" എന്ന യന്ത്രം കണ്ടുപിടിച്ചശേഷം ദിക്കുകളറിയുന്നതിന്നു പ്രയാസമില്ലാതായി.

ചിലർ വാച്ചിന്റെ കൂടെ ഒരു ചെറിയ വടക്കുനോക്കിയും തൂക്കിയിട്ടിരിക്കുന്നത് നിങ്ങളിൽ പലരും കണ്ടിട്ടുണ്ടായിരിക്കാം. വാച്ചിന്നു ചുരുങ്ങിയത് രണ്ടു സൂചികളുണ്ട്. വടക്കുനോക്കിക്ക് ഒന്നേയുള്ളു. അക്ഷരങ്ങളും രണ്ടിലും വ്യത്യാസപ്പെട്ടുകാണും. ഇതെങ്ങിനെയുണ്ടാക്കുന്നു എന്നറിഞ്ഞിരിക്കേണ്ടതാണ്.

നിങ്ങൾ എഴുതാറുള്ള നിബ്ബുകളിൽ ചിലതിന്റെ അററത്ത് ഒരു മൊട്ടുസൂചി മുട്ടിച്ചാൽ ആയത് നിബ്ബിന്മേൽ വിടാതെ പിടിച്ചു നിൽക്കുന്നതു കാണാം. നിബ്ബിൽ "കാന്തം" എന്ന സാധനം കലന്നിട്ടുള്ളതുകൊണ്ടാണ് അപ്രകാരം സംഭവിക്കുന്നതു്. കാന്തം ഇരിമ്പിനെ ആകഷിക്കും. ഈ സാധനം ഭൂമിയിൽ ചിലേടത്തെല്ലാം ഉണ്ട്. ഒരു ഇരിമ്പുസൂചിയിന്മേൽ കാന്തം ഉരസിയാൽ സൂചിക്കും കാന്തശക്തിയുണ്ടാവും. തടിച്ച ഒരു വെള്ളക്കടലാസ്സെടുത്ത് ഒരു ശ്രുപയുടെ ആകൃതിൽ വെട്ടിയെടുത്ത് അ

തിന്മേൽ നാലു പ്രധാന ദിക്കുകളെ കാണിക്കുന്ന വ, തെ, കി, പ എന്ന അക്ഷരങ്ങളെ കുറിക്കുക. മേല്പറഞ്ഞ പ്രകാരത്തിലുള്ള ഒരു കാന്തസൂചി യഥേഷ്ടം ഒരു ചെറുകുററിമേൽ തിരിയത്തക്കവണ്ണം ഘടിപ്പിച്ചാൽ ആയത് എപ്പോഴും വടക്കോട്ടു തന്നെ ചൂണ്ടിക്കാണിക്കുന്നതാണ്. ഈ സൂചിയുടെ മുന കടലാസ്സു കഷണത്തിൽ "വടക്ക്" എന്നടയാളപ്പെടുത്തിട്ടുള്ളതിന്നു നേരെ വെച്ചുറപ്പിച്ചാൽ ആയത് ഒരു വടക്കുനോക്കിയുടെ മാതൃകയായി. നാലു പ്രധാന ദിക്കുകൾക്കു പുറമെ തെക്കു-കിഴക്ക് വടക്കു-കിഴക്ക്, തെക്കു-പടിഞ്ഞാറ് വടക്കു-പടിഞ്ഞാറ് എന്നീ കോണുകളും ഈ യന്ത്രത്തിൽ കാണിച്ചിരിക്കും.

കപ്പൽക്കാർ ഈ യന്ത്രത്തെ എപ്പോഴും കപ്പലുകളിൽ കരുതിയിരിക്കും. ഇതിന്റെ സഹായത്താൽ രാത്രി ഇരുട്ടുള്ളപ്പോൾ അവർ മറുകര കാണാത്ത സമുദ്രത്തിൽ കൂടി വഴി പിഴക്കാതെ യാത്രചെയ്യുന്നു. കാററും തണുപ്പും തട്ടാത്ത വിധത്തിൽ ഈ യന്ത്രത്തെ മേൽഭാഗത്ത് കണ്ണാടിച്ചില്ലോടുകൂടിയ ഒരു കൂടിന്നകത്താണ് സൂക്ഷിക്കുക. യന്ത്രത്തെ ഏതു ഭാഗത്തേക്ക് തിരിച്ചാലും തൂശി കുറച്ചുനേരം മാത്രം ഇളകിക്കൊണ്ടിരുന്നതിന്റെ ശേഷം വടക്ക് എന്നു കുറിച്ചിരിക്കുന്ന അടയാളത്തിന്റെ നേരെ വന്നു നില്ക്കുന്നു. വടക്ക് ഏതെന്നറിഞ്ഞാൽ മററു ദിക്കുകൾ അറിയാൻ നിങ്ങൾ പഠിച്ചിട്ടുണ്ടല്ലൊ.

നിങ്ങളുടെ ക്ലാസ്സിൽ ഉപയോഗിക്കാറുള്ള ഭൂപടത്തിൽ ദിക്കുകൾ എങ്ങിനെ അറിയും? ഒരു വടക്കുനോക്കിയന്ത്രം ക്ലാസ്സിലെ ചുവരിലൊ ബൊഡിന്മേലൊ തൂക്കിയാൽ അതിലെ തൂശി എപ്പോഴും മേൽഭാഗത്തെ കാണിക്കുന്ന

തിനാൽ പടത്തിന്റെയും മേൽഭാഗം വടക്കെന്നു നിർണ്ണയിക്കാം. അതുകൊണ്ടു് കീഴ്ഭാഗം തെക്കും, വലത്തുഭാഗം കിഴക്കും, ഇടത്തുഭാഗം പടിഞ്ഞാറും ആണെന്നു സങ്കല്പിച്ചിരിക്കുന്നു.

---

## അദ്ധ്യായം ൨.

### പ്ലാൻ, ചിത്രം, സ്കേയിൽ (തോതു്)

നിങ്ങളുടെ പുസ്തകങ്ങളിലും സ്കൂളിലും വീട്ടിലും പല സാധനങ്ങളുടെയും ചിത്രങ്ങൾ നിങ്ങൾ കണ്ടിട്ടുണ്ടായിരിക്കാം. ഒരു നായ്യുടെ ചിത്രം കാണുമ്പോൾ മുമ്പ് ആ ജന്തുവിനെ കണ്ടിട്ടുള്ള പരിചയത്താൽ ചിത്രത്തിൽ കാണിച്ചിരിക്കുന്ന ഓരോ അവയവത്തിനും കാണാറുള്ള നായയുടെ അവയവങ്ങളോടു ഛായ തോന്നുകയാൽ, അതു് ഒരു നായയുടെ ചിത്രമാണെന്നു നിങ്ങൾക്കു് ബോദ്ധ്യംവരുന്നുണ്ടു്. അതായതു്—നിങ്ങൾ ഒരു നായയെ കാണുമ്പോൾ അതിന്റെ സ്വരൂപം നിങ്ങളുടെ മനസ്സിൽ പതിയുന്നു. പിന്നീടു നായയുടെ ചിത്രം കാണുമ്പോൾ ആകൃതിയിലുള്ള സാദൃശ്യത്താൽ ആയതു് ഒരു നായയെന്നു സങ്കല്പിക്കുകയും ചെയ്യുന്നു.

നാം കാണുന്ന വസ്തുക്കളുടെ ഛായയെ ഏതെങ്കിലും വലിപ്പത്തിൽ കടലാസ്സിലൊ മററൊ എഴുതുന്നതിനാണു് ചിത്രം എന്നു പറയുന്നതു. അതായതു്.—ഒരു ചിത്രത്തെ കാണുമ്പോൾ അതു് ഏതൊരുവസ്തുവിന്റെ ഛായയാണെ

ന്നുള്ള വിവരം നമുക്കുണ്ടായാൽ മാത്രമെ അതിനെ ചിത്രം എന്നു പറയുവാൻ പാടുള്ളു.

ഒരടിനീളവും എട്ടംഗുലം വീതിയുമുള്ള ഒരു സ്ലേററിനെ നിങ്ങളുടെ മുൻവശത്ത് നീളത്തിൽ വെയ്ക്കുക. ആറംഗുലം നീളവും നാലംഗുലം വീതിയുമുള്ള മറെറാന്നു അതേ പ്രകാരം തന്നെ അതിന്മേൽ വെയ്ക്കുക. ചെറിയ സ്ലേററ് വലിയതിൻെറ ചട്ടത്തിന്മേൽ ഒരു ഭാഗത്തും തൊടരുത്. ചെറിയതിൻെറ ചട്ടത്തിന്മേൽ ചേർത്ത് ചുററും വലിയ സ്ലേററിന്മേൽ വരയിടുക. ഉള്ളിലെ സ്ലേററ് മാററിയാൽ വലിയതിന്മേൽ കാണുന്നത് മറെറ സ്ലേററിൻെറ ഒരു പ്ലാൻ ആകുന്നു. ചെറിയ സ്ലേററിൻെറ ചുററളവിനു തുല്യ അളവുള്ള ഒരു പുസ്തകം മേല്പറഞ്ഞ പ്ലാൻെറ മേൽ വെച്ചാൽ ആയത് ശരിയായി അതിൽ കൊണ്ടിരിക്കുന്നതു കൊണ്ട്, മുൻവരച്ച രേഖകൾകൊണ്ടുണ്ടായിട്ടുള്ള രൂപം പുസ്തകത്തിൻെറയും പ്ലാൻ ആകുന്നു.

അതുകൊണ്ടു ഈ സാധനങ്ങളുടെ പ്ലാൻ കുറിക്കുന്നത് അവയുടെ കീഴ്ഭാഗത്തിൻെറ ആകൃതിയും വലിപ്പവും മാത്രമാണെന്നു സ്പഷ്ടമായല്ലൊ. പുസ്തകത്തിന്നും സ്ലേററിന്നും ഒരേപ്ലാൻ തന്നെയാണുള്ളത്. മറെറാരു സംഗതിയിലും അവതമ്മിൽ യോജിക്കുന്നില്ലതാനും.

ഇവിടെ ഒരു പുസ്തകത്തിൻെറ പ്ലാനും ചിത്രവും കാണിച്ചിരിക്കുന്നു. ചിത്രം പുസ്തകത്തിൻെറ ഛായ കാണിക്കുന്നു. ഒരു സ്ഥാനത്തുനിന്നുനോക്കുമ്പോൾ കാണാവുന്ന അതിൻെറ എല്ലാ ഭാഗങ്ങളുടേയും ഛായ അതിൽ കാണുന്നുണ്ട്. പ്ലാനിൽ അതിൻെറ ചുററളവിനെക്കുറിക്കുന്ന രേഖകളും അവകൊണ്ടുണ്ടാവുന്ന ആകൃതിയും മാത്രമെ കാ

ണൻറുള്ളു. ഒരു ചിത്രം കണ്ടാൽ ആയത് ഇന്ന സാധനത്തി ൻെറ ചിത്രമാണെന്ന നമുക്ക് മനസ്സിലാവും; എന്നാൽ ഒരു പ്ലാൻ ഏതൊരുസാധനത്തെയാണ് അത് കുറിക്കുന്ന തെന്ന നമ്മെ മനസ്സിലാക്കുന്നില്ല. ചിത്രം ശരിയായ ഛാ യ കാണിക്കും. പ്ലാൻ അടിഭാഗത്തിൻെറ ആകൃതിയും വ ലിപ്പവും മാത്രം കുറിക്കും.

ചിത്രമായാലും പ്ലാൻ ആയാലും നമ്മുടെ സൌക ര്യവും യുക്തവുംപോലെ വലിയതും ചെറിയതും ആക്കി വരക്കാവുന്നതാണ്. ഇപ്രകാരം ഓരോ തോതനുസരിച്ച് വരക്കുന്നതിന്ന ഡ്രായിങ്ങ് ടു സ്കേയിൽ (തോതനുസരിച്ച വരക്കൽ) എന്നാണ് പറയുക.

നിങ്ങളുടെ ക്ലാസ്സിലുള്ള ഒരു ഭൂപടത്തിൽ നോക്കിയാൽ അതിൻെറ ഒരു മൂലയിൽ "സ്കേയിൽ—1 അംഗുലത്തിന്ന 200 വാര" എന്നുണ്ടെന്നിരിക്കട്ടെ. അതിൻെറ സാരം—പ ടത്തിലെ ഒരിഞ്ച നീളത്തിന്ന 200 വാരവീതം കണക്കാക്കേ ണ്ടതാണെന്നാകുന്നു. ഇതിനുള്ള കാരണമെന്തെന്നാൽ—

നിങ്ങൾ കാണുന്ന വസ്തുക്കളിൽ ചിലതു വലിയതും മററു ചിലതു ചെറിയതും ആയിരിക്കും. അവയുടെ യ ഥാൎത്ഥവലിപ്പത്തിൽ വരക്കുവാൻ സാദ്ധ്യമല്ല. ഒരു കു തിരയുടെ ഛായ ശരിയായ വലിപ്പത്തിൽ വരക്കുവാൻ അത്രയും വലിപ്പമുള്ള ഒരു കടലാസ്സ വേണ്ടിവരും. അതു സാദ്ധ്യമല്ലാത്തതിനാൽ കുതിരയെ ചെറുതാക്കി വരക്കേ ണ്ടിവരും. വല്ലവിധത്തിലും ചെറുതാക്കിയാലും പോരാ. കുതിരയുടെ തല ചെറുതാക്കിവരക്കുമ്പോൾ ഉടലും അവ യവങ്ങളും അതേ തോതിൽ ചെറുതാക്കണം. ഉടലും അവ യവങ്ങളും മോന്തയും ഒരേ തോതിൽ ചെറുതാക്കി, ചെ

വിമാത്രം വ്യത്യാസപ്പെടുത്താതിരുന്നാൽ കുതിര കഴുതയായെന്നും വന്നേക്കാം. അതുകൊണ്ടു ചെറുതാക്കി വരക്കുമ്പോൾ കുതിരയുടെ ഓരോഭാഗവും ഒരേതോതനുസരിച്ച് ചെറുതാക്കണം. അപ്രകാരം തന്നെ ഒരു ചെറിയ സാധനത്തെ വലുതാക്കി വരക്കുമ്പോഴും.

ഇതുപോലെയാണ് നിങ്ങളുടെ ക്ലാസ്സുമുറിയുടെ ഒരു പ്ലാൻ വരക്കുമ്പോഴും. അതിന്നു 20 അടി നീളവും 16 അടി വീതിയുമുണ്ടെങ്കിൽ ആ വലിപ്പത്തിൽ മുറിയുടെ പ്ലാൻവരക്കുന്നത് അസാദ്ധ്യമാണ്. അതിനാൽ ഒരു സാധനത്തിന്റെ വലിപ്പത്തിൽ വ്യത്യാസപ്പെടുത്തിവരക്കുമ്പോൾ സൌകര്യത്തിനുവേണ്ടി ഇത്ര ഇഞ്ചിനു ഇത്ര അടിയെന്നുള്ള ഒരു തോത് അനുസരിക്കേണ്ടിയിരിക്കുന്നു. ഇങ്ങിനെ വരക്കുന്നതിന്നാണ് 'തോതനുസരിച്ച് വരക്കുക' എന്നു പറയുന്നത്. ക്ലാസ്സിലുള്ള പടത്തിൽ കാണുന്ന ദിക്കിനെ യഥാർത്ഥവലിപ്പത്തിൽ വരക്കുവാൻ അസാദ്ധ്യമായതിനാലാണ് ഒരു അംഗുലത്തിനു 200 വാര കണക്കാക്കണമെന്നെഴുതിയിരിക്കുന്നത്.

സ്കൂളുകളിൽ കുട്ടികൾ ഉപയോഗിക്കുന്ന ഫുട്ട്രൂൾ (അടിക്കോൽ) 12 അംഗുലം നീളമുള്ളതാണ്. ഇതിനെ 12 തുല്യഭാഗങ്ങളായി ഭാഗിക്കുന്ന രേഖകളുണ്ട്. അവ അംഗുലങ്ങളെ കുറിക്കുന്നു. ഈ ഫുട്ട്രൂൾകൊണ്ടുള്ള ഉപയോഗം പ്ലാൻ മുതലായവ തോതനുസരിച്ച് വരക്കുവാനും അളവെടുക്കുവാനുമാകുന്നു.

---

# അദ്ധ്യായം ൩

## സ്കൂളിൻെറ പ്ലാൻ.

ഇനി നിങ്ങളുടെ സ്കൂളിൻെറ പ്ലാൻ എന്നാൽ എന്തൊന്നും, അതു തെയ്യാറാക്കുന്നതു് എങ്ങിനെയെന്നും മനസ്സിലാക്കേണ്ടതാണ്. സ്കൂളിൻെറ പ്ലാൻ എന്നു പറയുമ്പോൾ—സ്കൂൾകെട്ടിടത്തിൻെറ പ്ലാൻ മാത്രമായാൽ പോരാ; കെട്ടിടവും പറമ്പും, പറമ്പിലുള്ള കളിസ്ഥലങ്ങൾ, തോട്ടം, കിണറു്, മൂത്രവിസൎജ്ജനസ്ഥലം മുതലായവയും, അവക്കു പുറമെ നാലതിരുകളും കഴിയുമെങ്കിൽ അയൽസ്ഥലങ്ങളുംകൂടി ഉണ്ടായിരിക്കണം.

ഒരു സ്കൂൾകെട്ടിടത്തിൻെറ ചിത്രത്തിൽ കാണുന്നതു നമുക്കു ഒരു നോട്ടത്തിൽ കാണാവുന്ന ഭാഗങ്ങളുടെ ഛായ മാത്രമേയുള്ളു. പ്ലാനിൽ കാണുന്നതോ—മേൽപുര നീക്കംചെയ്താൽ കാണാവുന്ന ഭിത്തികൾ, ജനലുകൾ, വാതിലുകൾ, വ്രാന്തകൾ മുതലായവയുടെയെല്ലാം സ്ഥാനങ്ങളാകുന്നു. അതുകൂടാതെ ക്ലാസ്സുമുറികളെ തിരിച്ചിട്ടുള്ളതും, കളിസ്ഥലം, കിണറ്, വിസൎജ്ജനസ്ഥലം, വേലി, പടി മുതലായവയും പ്ലാനിൽ കാണും.

നിങ്ങളുടെ സ്കൂൾകെട്ടിടത്തിൻെറ നീളം 100 അടിയും വീതി 40 അടിയും ആണെന്നിരിക്കട്ടെ. പറമ്പിൻെറ നീളം 160 അടിയും വീതി 100 അടിയും എന്നും വിചാരിക്കുക. ഒരിഞ്ചിനു 20 അടി വീതം എന്ന തോതനുസരിച്ചു വരക്കുന്നതായാൽ പ്ലാനിൽ പറമ്പിൻെറ നീളം 8 അംഗുലവും വീതി 5 അംഗുലവും, കെട്ടിട

സ്കൂളിന്റെ പ്ലാൻ.



ത്തിന്റെ നീളം 5 അംഗുലവും വീതി രണ്ടംഗുലവും ആയിരിക്കും. ഈ പ്ലാനിൽ ഭിത്തികളുടെ സ്ഥാനം വെറും രേഖകളാലും വേലിയുടേത് തടിച്ച രേഖകളാലും കുറിക്കുന്നു. ജനാലകളും വാതിലുകളും ഭിത്തിരേഖകളിൽ അടയാളപ്പെടുത്താം. ഇടച്ചുമരുകളെക്കുറിക്കുന്ന രേഖകളാൽ ക്ലാസുമുറികളെ തിരിച്ചുകാണിക്കാം. ക്ലാസ്സുകളിൽ കുട്ടികൾക്ക് ഇരിപ്പാനുള്ള ബെഞ്ചുകളുടെ സ്ഥാനങ്ങളും, പറമ്പിൽ കളിസ്ഥലം, തോട്ടം, കിണറു മുതലായവയും തോതനുസരിച്ച വലിപ്പത്തിൽ കുറിക്കാവുന്നതാണ്. മേൽപ്രകാരംതന്നെ അയൽപ്രദേശങ്ങളേയും പ്ലാനിൽ കാണിക്കാം. ഏതായാലും പ്ലാനിലെ തോതനുസരിച്ച വരക്കേണ്ടതാണ്.

സ്കൂൾകെട്ടിടങ്ങളെല്ലാം ഒരേ ആകൃതിയിലല്ല പണിചെയ്യാറ്. ചിലതു H എന്ന അക്ഷരംപോലെയും, ചിലതു T എന്നക്ഷരംപോലെയും, ചിലവ L പോലെയും മററു ചിലവ E പോലെയും പണിയിക്കുന്നു. ഇപ്രകാരം നമ്മുടെ ഇഷ്ടംപോലെയുള്ള തോതനുസരിച്ച പ്ലാൻ വരക്കാമെന്നു മനസ്സിലായല്ലൊ. ഇനി നമ്മുടെ കൊച്ചിരാജ്യത്തിന്റെ ഒരു പ്ലാൻ ആയ കൊച്ചിഭൂപടം കാണുമ്പോൾ—"നമ്മുടെ രാജ്യത്തിന്നു ഈ ചെറിയ കടലാസ്സിൽ കാണുന്ന വലിപ്പമേയുള്ളു?" എന്നു അന്ധാളിക്കയില്ലല്ലൊ.



# അദ്ധ്യായം ൪.

## വില്ലേജും പട്ടണവും.

വളരെ കാലംമുമ്പു നമ്മുടെ രാജ്യം നാടുകളായിട്ടും, നാടുകൾ ദേശങ്ങളായിട്ടും വിഭാഗിക്കപ്പെട്ടിരുന്നു. അക്കാലത്തു ഓരോ ജാതിക്കാർ ഓരോ പ്രത്യേകസ്ഥാനങ്ങളിൽ ഒരുമിച്ചു താമസിച്ചിരുന്നു. ജാതിക്രമമനുസരിച്ചു ഈ സ്ഥാനങ്ങൾക്കു പ്രത്യേകപേരുകളുമുണ്ടായിരുന്നു. നമ്പൂതിരിമാരുടെ ഗ്രാമവും, നായന്മാരുടെ തറയും, താണവരുടെ ചേരിയും ഇപ്രകാരമുള്ളവയാണ്. പിന്നീടു ഇംഗ്ലീഷുകൊല്ലം 1761-ാമാണ്ടിനു ശേഷം രാജ്യത്തെ 10 കോവിലകത്തും വാതിലുകൾ (താലൂക്കുകൾ) ആയിട്ടും, താലൂക്കുകളെ 30 പ്രവൃത്തികൾ വീതമായിട്ടും ഭാഗിച്ചു. പ്രവൃത്തികളിൽ ചെറിയ ഭാഗങ്ങൾക്കു മുറികൾ എന്നും പറഞ്ഞിരുന്നു. കൊല്ലംതോറും ഈ പ്രവൃത്തികളിൽ ഒന്നും രണ്ടും ഈരണ്ടാക്കപ്പെട്ടതിനാൽ അവയുടെ എണ്ണം 44 ആയിത്തീർന്നു. നിങ്ങൾ പഴയ ആധാരങ്ങളിൽ നോക്കിയാൽ—"കണയന്നൂർ താലൂക്ക്, നീണ്ടകരപ്രവൃത്തി നടമെ മുറിയിൽ" എന്നും മററും കാണുന്നതാണ്. എന്നാൽ ഇപ്പോഴാകട്ടെ പ്രവൃത്തിയുടേയും മുറിയുടേയും സ്ഥാനങ്ങൾ വില്ലേജും ദേശവും പിടിച്ചിരിക്കുന്നു. ഭരണസൌകര്യത്തിനായി രാജ്യത്തെ ഒട്ടാകെ 273 വില്ലേജുകളായി ഭാഗിച്ചിട്ടുള്ളതാണ് ഇതിന്നു കാരണം.

ഇംഗ്ലീഷിൽ വില്ലേജ എന്ന വാക്കിന്റെ താല്പര്യം നഗരചരായയില്ലാത്ത നാട്ടുപുറം എന്നാണ്. എന്നാൽ

നമ്മുടെ വില്ലേജുകൾ ഭരണസൌകൎയ്യത്തിനായി തിരിക്കപ്പെട്ടിട്ടുള്ള രാജ്യവിഭാഗങ്ങളെന്നല്ലാതെ, തീരെ അപരിഷ്കൃതങ്ങളായ നാട്ടുപുറങ്ങളെന്നു പറയുവാൻ പാടില്ല. ദൃഷ്ടാന്തമായി തൃശ്ശിവപേരൂർ, മട്ടാഞ്ചേരി മുതലായവ പട്ടണങ്ങളുടെ തോതിലായിട്ടുണ്ട്. എറിയാട്, പൈങ്കുളം മുതലായ നാട്ടുപുറമായവയുള്ള വില്ലേജുകളും ഉണ്ട്. അതിനാൽ കൊച്ചിരാജ്യത്തിന്റെ ഭൂവിവരണത്തെ മനസ്സിലാക്കുന്നതിന്നു മുമ്പിൽ ഇവിടത്തെ വില്ലേജുകളുടേയും പട്ടണങ്ങളുടേയും വിവരണങ്ങൾ അത്യാവശ്യമാണല്ലൊ.

ഇടയ്ക്കിടെ പാടങ്ങളും പറമ്പുകളും, ചിലേടങ്ങളിൽ കുന്നുകളും, പാടങ്ങൾ സമീപിച്ച പൊക്കസ്ഥലങ്ങളിൽ അവിടവിടെയായി പണിയപ്പെട്ട വീടുകളും ഉള്ളതായ ഈ നാട്ടിലെ വില്ലേജുകൾ പരദേശഗ്രാമങ്ങൾ പോലെ തൊട്ടുതൊട്ടു വരിയായി പണിയപ്പെട്ട ഭവനങ്ങളോടുകൂടിയവയല്ല. വലിയ നഗരങ്ങളിലെപ്പോലെ ജനങ്ങൾ തിങ്ങിപ്പാൎക്കുന്നില്ല. നഗരങ്ങളിലെ വിശാലമായ നിരത്തുകൾ, തീവണ്ടിപ്പാതകൾ, കമ്പിത്തപ്പാൽ, കോടതികൾ, യന്ത്രശാലകൾ മറ്റും അനേകതരം പുതിയ ഏൎപ്പാടുകൾ നാട്ടുപുറവാസികൾ അറിഞ്ഞിരിക്കയില്ല. നഗരത്തിലെ ബഹളവും ജീവിതത്തിന്നുള്ള ബുദ്ധിമുട്ടും വില്ലേജിലെ ശാന്തതയ്ക്കും വാസസൌഖ്യത്തിന്നും വിപരീതമായിരിക്കും. നമ്മുടെ നാട്ടിൽ പട്ടണങ്ങളുണ്ടെങ്കിലും അവയിൽ മട്ടാഞ്ചേരിയൊഴികെ മിക്കവയും പരദേശപട്ടണങ്ങൾപോലെ നഗരമായവയില്ലാത്തവയാകുന്നു.

ഭൂപ്രകൃതി—ഇവിടത്തെ പട്ടണങ്ങളിൽ അധികവും നഗരമായവയോടുകൂടിയ വില്ലേജുകളാകയാൽ വില്ലേജുക

ളുടെ ഭൂപ്രകൃതിയെപററി മനസ്സിലാവുമ്പോൾ നമ്മുടെ രാജ്യത്തിൻെറ ഒട്ടാകെയുള്ള ഭൂസ്വഭാവം അറിയാറാവും. നമ്മുടെ പറമ്പുകളിൽതന്നെ എല്ലായിടവും ഒരുപോലെ സമനിരപ്പല്ലാതെയിരിക്കുംപോലെ ഗ്രാമങ്ങളുടെ ഭൂപ്രകൃതിയും താഴ്ച ഉയർച്ചകളോടുകൂടിയിരിക്കുന്നു. പൊക്കസ്ഥലങ്ങളിൽ ചിലേടം അധികം ഉയൎന്നിരിക്കുന്നവയ്ക്കു "കുന്നു" കളെന്നു പറയും. ചില രാജ്യങ്ങളിൽ ഇത്തരം കുന്നുകൾ വലിപ്പമുള്ളവയും ഇടവിടാതെ സ്ഥിതിചെയ്യുന്നവയും ആയാൽ ആയതിന്നു മല (പൎവ്വതം) എന്നാണു പറയുക. കുന്നുകളുടെ അടിവാരം താഴ്ന്ന സമതലത്തിൽ അവസാനിക്കുന്നു. രണ്ടു കുന്നുകളുടെ ഇടയിലുള്ള താഴ്ന്ന പ്രദേശത്തിന്നു താഴ്വരയെന്നു പേർ. ഗ്രാമങ്ങളിൽ കുന്നിൻപ്രദേശങ്ങളൊഴിച്ചു ബാക്കി ഭാഗങ്ങൾ താണു് വിസ്താരമുള്ളതും പശിമയുള്ള മണ്ണോടുകൂടിയതും ആയ പാടങ്ങളും, അവ വിട്ടാൽ വിസ്താരത്തിൽ പച്ചപ്പുൽകൊണ്ടു മൂടിക്കിടക്കുന്ന മൈതാനങ്ങളും ഉണ്ടായിരിക്കും. പാടങ്ങൾക്കരികെ അല്പം ഉയൎന്നദിക്കുകളിലായിരിക്കും അവിടവിടെയായി ജനപ്പാൎപ്പുള്ളതു്.

മഴപെയ്യുമ്പോൾ നിങ്ങളുടെ പറമ്പിൽ സൂക്ഷിച്ചു നോക്കിയാൽ വെള്ളം പൊക്കസ്ഥലത്തുനിന്നു താണദിക്കിലേക്കു ഒഴുകുന്നതു കാണാം. ചെരിവുള്ളേടങ്ങളിൽ വേഗത്തിലും, സമനിരപ്പിൽ സാവധാനത്തിലും വെള്ളം ഒഴുകുന്നതായി അനുഭവപ്പെടും. ഇതുപോലെ ഗ്രാമങ്ങളിലെ പൊക്കസ്ഥലങ്ങളിൽ മഴപെയ്യുമ്പോൾ വെള്ളം ഊക്കോടെ താഴ്ന്നപ്രദേശങ്ങളിലേക്കു ഒഴുകി സമനിലങ്ങളിൽകൂടി മന്ദമായി പോകുന്നു. മലമ്പള്ളങ്ങളിൽനിന്നും

മററും അനേകം ചെറിയ പ്രവാഹങ്ങൾ സമനിലങ്ങളിലേക്കൊഴുകി വഴിയിൽ വലിയ കുഴികളൊ മററൊ ഉണ്ടെങ്കിൽ അവയിൽ വീഴുകയൊ, അല്ലാത്തപക്ഷം സമുദ്രതീരത്തിന്നടുത്താണെങ്കിൽ അതിൽ ചേരുകയൊ ചെയ്യുന്നു. ഇവയ്ക്കാണു പുഴകൾ (നദികൾ) എന്നു പറയുന്നതു്. പുഴയുടെ ഉത്ഭവത്തിങ്കൽ ഒരു ചെറിയ അരുവി മാത്രമായിരിക്കും. പിന്നീടു മററു ചെറിയ നീൎച്ചാലുകൾ ഇതിൽ വന്നുചേൎന്നതിന്നുശേഷമാണു വലിയതായി തീരുന്നതു്. അതിനാൽ നദിയെ വലിയതാക്കുന്ന (പോഷിപ്പിക്കുന്ന) നീൎച്ചാലുകൾക്കു പോഷകനദികളെന്നു പേർ. നദിയുടെ മാൎഗ്ഗത്തിൽ സമനിലങ്ങളിലെ താഴ്ചസ്ഥലങ്ങളിൽ വീണു കെട്ടിക്കിടക്കുന്നതിന്നു സരസ്സെന്നോ തടാകമെന്നോ പറയും.

മലയരുവികൾ പാറകളിലും മററും തട്ടി ഒഴുകുമ്പോൾ പതയും നുരയും എരമ്പലും കലശലായിരിക്കും. നദി ഇപ്രകാരം പ്രവഹിക്കുമ്പോൾ ചിലേടത്ത് കീഴ്ക്കാംതൂക്കമായ താണസ്ഥലങ്ങളിലേക്കു പെട്ടെന്നു വീഴുന്ന കാഴ്ച എത്ര മനോഹരമായിരിക്കും! ഇതിന്നു വെള്ളച്ചാട്ടമെന്നൊ ജലപാതമെന്നൊ പറയും.

സമുദ്രത്തോടടുത്തുള്ള ചില വില്ലേജുകളിൽ പോയാൽ മേല്പറഞ്ഞതിൽനിന്നു വ്യത്യാസപ്പെട്ട കാഴ്ചകൾ അനുഭവപ്പെടും. അവിടങ്ങളിൽ ഭൂമി മിക്കവാറും സമനിരപ്പായിരിക്കും. കടൽ ഉൾഭാഗത്തേക്കു വളരെ ദൂരം വ്യാപിച്ചു കിടക്കുന്നതായ സ്ഥലങ്ങൾ കാണാം. ഇവയ്ക്ക് കായലുകൾ എന്നാണ് പേർ. ഈ കായലുകൾ കടലോടു യോജിക്കുന്ന സ്ഥലത്തിന്നു അഴിമുഖം എന്നു പറയും. കായലുക

ളിൽ അവിടവിടെ ചില കരകൾ നാലുപുറവും വെള്ളത്താൽ ചുററപ്പെട്ടു കാണുന്നവയ്ക്കു് തുരുത്തുകൾ (ദ്വീപുകൾ) എന്നു പറയും. കായൽത്തീരങ്ങളിൽനിന്നു ഉൾനാട്ടിലേക്കു തള്ളിക്കിടക്കുന്ന നെൽവയലുകളും, അവയ്ക്കപ്പുറം തെങ്ങിൻതോപ്പുകളോടുകൂടിയ അനവധി പറമ്പുകളും ഈ പ്രദേശങ്ങളിലെ മനോഹരമായകാഴ്ചകളാകുന്നു. കായലുകളോടൊ പുഴകളോടൊ സംബന്ധമില്ലാതെ ഉൾപ്രദേശങ്ങളിൽ സ്ഥിതിചെയ്യുന്ന പാടങ്ങളിലേക്കു കൃഷിയാവശ്യം വെള്ളം തിരിക്കുവാൻ ഗവർമ്മേണ്ടിൽനിന്നും തോടുകൾ കുത്തിച്ചിട്ടുണ്ടു്. നഗരങ്ങളിൽ വിസ്താരത്തിൽ നിരപ്പായ അനവധി റോഡുകളുണ്ടു്. എന്നാൽ വില്ലേജുകളിൽ നിരത്തുകൾ ചുരുക്കവും, ഉള്ളവതന്നെ വിസ്താരവും നിരപ്പും ഇല്ലാതെയും ഇരിക്കും. മനുഷ്യരുടെ ഗതാഗതത്തിന്നു മാത്രം ഉപകരിക്കുന്ന അസംഖ്യം ഇടവഴികളും, കുന്നിൻപ്രദേശങ്ങളിൽ ഒററടിപ്പാതകളും മാത്രമെ ഉണ്ടായിരിക്കയുള്ളു.

<u>ശീതോഷ്ണാവസ്ഥ</u> — നിങ്ങളിൽ മിക്കവരും ഉഷ്ണക്കാലത്തു് ആൾതിരക്കുള്ള നാടകങ്ങൾക്കൊ, സിനിമയ്ക്കോ പോയിരിക്കുമല്ലൊ. കൂടാരത്തിന്നകത്തിരിക്കുമ്പോൾ നിങ്ങൾക്കു കഠിനമായ ഉഷ്ണവും ക്ഷീണവും തോന്നിയേക്കാം. അതു എന്തുകൊണ്ടാണു്? നിശ്ചയമായും കൂടാരത്തിന്നകത്തേക്കു കാററുകടക്കാത്തതിനാലും ശുദ്ധവായു ശ്വസിപ്പാൻ സൌകര്യമില്ലാത്തതിനാലും ആകുന്നു. കൂടാരത്തിന്നകത്തു് അല്പനേരം ഉഷ്ണമനുഭവിച്ചപ്പോൾ തന്നെ നിങ്ങൾ ഇത്രയധികം ക്ഷീണിച്ചസ്ഥിതിക്കു് അനേകദിവസങ്ങളോളം ഇടവിടാതെ വെയിലിൻെറ ഉഷ്ണം അനുഭവിക്കേണ്ടിവരുമ്പോൾ എത്രത്തോളം അസഹ്യമായിത്തോന്നും? അ

പ്രകാരം തന്നെ ഇടവിടാതെ മഴപെയ്തു കൊണ്ടിരുന്നാല അതെ തണുപ്പും ഈറപ്പും ദുസ്സഹം തന്നെയല്ലെ? ഉഷ്ണകാലത്തിന്നു വേനൽക്കാലമെന്നും മഴക്കാലത്തിന്നു വൎഷകാലമെന്നും പറയും. ഇവകൂടാതെ രാത്രിയും പ്രഭാതത്തിലും കുളിരും പകൽ നല്ലവെയിലും ആയി മൂന്നാമതൊരുകാലവും ഉള്ളതിന്നു മഞ്ഞുകാലമെന്നും പേർ.

നമ്മുടെ രാജ്യത്ത് അധികകാലവും സൂൎയ്യൻ ആകാശത്തിൽ കൂടി ഗമിക്കുന്നത് മിക്കവാറും നേരെ മുകളിൽ കൂടിയാകുന്നു. അതായത് വടക്കോട്ടും തെക്കോട്ടും നീങ്ങിയ രാജ്യങ്ങളിലേക്കാൾ സൂൎയ്യന്റെ ഗതി നമ്മുടെ രാജ്യത്തേക്കു അധികം അടുത്താണെന്നാണു സാരം. അതുകാരണം ഇവിടെ സൂൎയ്യന്റെ ഉഷ്ണം അധികം കഠിനമാണ്. വേനൽക്കാലത്ത് കൂനൂരും മററും ആളുകൾ സുഖവാസത്തിനായി പോകാറുള്ളത് നിങ്ങൾ കേട്ടിരിക്കാം. കൂനൂര് ഇവിടത്തേക്കാൾ പൊക്കം അധികമുള്ളതിനാൽ ഉഷ്ണം കുറയും. പൊക്കപ്രദേശങ്ങളിൽ സാധാരണ ശൈത്യംകൂടും. അപ്രകാരം തന്നെ ആലുവ, ചൊവ്വര മുതലായ ദിക്കുകളിലും വേനലിൽ ജനങ്ങൾ പോയി താമസിക്കാറുണ്ട്. അവിടങ്ങളിൽ പൊക്കം അധികമായിട്ടല്ലാ, പുഴയുള്ളതുകൊണ്ടാണ് ഉഷ്ണം കുറവായിരിക്കുന്നത്. ജലസാന്നിദ്ധ്യം ഒരു രാജ്യത്തിന്നു കഠിനമായ ചൂടൊ തണുപ്പൊ ബാധിക്കാതെ കാക്കുന്നു. ഈ സംഗതികളിൽനിന്നു ദേശവ്യത്യാസം ശീതോഷ്ണ സ്ഥിതിക്കും വ്യത്യാസം വരുത്തുന്നുണ്ടെന്നു സ്പഷ്ടമയല്ലൊ.

നമ്മുടെ രാജ്യത്തു ഉൾനാട്ടിലെ വില്ലേജുകളിൽ വേനൽക്കാലത്തെ ഉഷ്ണവും വൎഷത്തിലെ ശൈത്യവും ദു

സ്സഹമായിരിക്കും. എന്നാൽ അവയിലെ പൊക്കപ്രദേശങ്ങളിലും, കായലുകളും കടലും സംബന്ധിച്ച പ്രദേശങ്ങളിലും ശീതോഷ്ണങ്ങളുടെ കാഠിന്യം അത്ര ബാധിക്കയില്ല.

താണ സമഭൂമികളിൽ മഴ കുറഞ്ഞും മലമ്പ്രദേശങ്ങളിൽ കൂടിയുമിരിക്കും. കാരണമെന്താണ്? നിങ്ങൾ ഒരു പാത്രത്തിൽ കുറെ വെള്ളമെടുത്തു തിളപ്പിച്ചാൽ അതു ക്രമേണ വററിപ്പോകുന്നതു കാണാം. വെള്ളം ആവിയായി വായുവിലേക്ക ചേരുകയാകുന്നു. അപ്രകാരംതന്നെ കടൽ, കായൽ, കുളം, പുഴ മുതലായവയിൽനിന്നു സൂര്യോഷ്ണത്താൽ ജലം ആവിയായി ഉയൎന്നു ആകാശത്തിൽ പുകപോലെ നിൽക്കും. അതിന്നു തണുപ്പുതട്ടുമ്പോൾ മേഘമായി തീരും. കാററടിച്ചു മേഘങ്ങളെ മലകളുടെ സമീപം കൊണ്ടുചെല്ലുന്നു. ഈ മേഘങ്ങൾ തണുത്ത പൎവ്വതാഗ്രങ്ങളിൽ തട്ടുമ്പോൾ വെള്ളമായി തീരുന്നതാണ് മഴ. ഇങ്ങിനെയാണ് മലമ്പ്രദേശങ്ങളിൽ മഴയധികം പെയ്യുന്നത്.

ഉല്പന്നങ്ങൾ: ഒരു ദിക്കിലെ ഉല്പന്നങ്ങൾ, ശീതോഷ്ണാവസ്ഥ, മഴ, കാററ്, മണ്ണിന്റെ സ്വഭാവം എന്നിവയെ ആശ്രയിച്ചാണിരിക്കുന്നത്. ജന്തുക്കൾക്കെന്നപോലെ സസ്യങ്ങൾക്കും സൂൎയ്യപ്രകാശം, ചൂട്, വെള്ളം, ആഹാരം എന്നിവ അത്യാവശ്യമാണ്. ചോല (അററ) യില്ലാത്ത ദിക്കിലേ സസ്യാദികൾ വളരൂ—എന്നു പറയുന്നതിന്റെ താല്പൎയ്യം അവയ്ക്കു സൂൎയ്യന്റെ ചൂടും വെളിച്ചവും ആവശ്യമെന്നത്രെ. അവ നില്ക്കുന്ന സ്ഥലത്തെ മണ്ണിൽനിന്നോ നാം ഇടുന്ന വളത്തിൽനിന്നോ അവയ്ക്കു

വേണ്ടുന്ന ആഹാരം ലഭിക്കുന്നു. അവ ഭക്ഷിക്കുന്നത് വെള്ളത്തോടുകൂടിയായതുകൊണ്ടാണ് അവയുടെ വളർച്ചക്ക് വെള്ളം ആവശ്യമായിരിക്കുന്നത്. കാററുകൊണ്ടുള്ള ഗുണം വിളവുകളെ നശിപ്പിക്കാറുള്ള ചാഴി മുതലായ ജന്തുക്കളെ അകററുകയാകുന്നു. എന്നു മാത്രമല്ല, തെങ്ങു തുടങ്ങിയ ഫലവൃക്ഷങ്ങൾ കാററത്തു ഉലഞ്ഞു കടയിളകിയാൽ അധികം അനുഭവം തരുന്നതും നിങ്ങൾക്കനുഭവമുള്ളതാണ്.

അതിശൈത്യപ്രദേശങ്ങളിൽ സസ്യങ്ങൾ അപൂർവ്വമായിട്ടേ ഉണ്ടാവു; ഉള്ളവക്ക് വളർച്ചയും കുറയും. അത്യുഷ്ണവും വററ്ചയും ഉള്ള ദിക്കുകളിലും അങ്ങിനെതന്നെ. മഴ കൃഷിക്ക് അത്യാവശ്യമാണ്. എന്നാൽ അതു വേണ്ടതിലധികമായാലും കാലംതെററി പെയ്താലും ദോഷത്തിനും കാരണമാവും. 99-ലെ വെള്ളപ്പൊക്കം വിളവിന്നു എത്ര നാശമാണ് ചെയ്തത്!

നമ്മുടെ വില്ലേജുകളിലെ ഉല്പന്നങ്ങളെപ്പററി അല്പം പറയാം. നിങ്ങളുടെ പറമ്പിന്റെയോ തോട്ടത്തിന്റെയോ എല്ലാഭാഗത്തും ഒരുപോലെ സസ്യാദികൾ വളരുന്നില്ല. ഒരേ സസ്യംതന്നെ എല്ലായിടത്തും ഒരുപോലെയല്ല ഉണ്ടാവുക. ചില സസ്യങ്ങൾ ചില കാലങ്ങളിലേ ഉണ്ടാവു. ഈർമ്മയുള്ള താണപ്രദേശങ്ങളിൽ സമൃദ്ധിയായുണ്ടാവുന്നവ പൊക്കപ്രദേശങ്ങളിൽ ദുർല്ലഭമായെ ഉണ്ടാവു. മത്തനും കക്കിരിയും പറമ്പുകളിലേക്കാൾ കണ്ടങ്ങളിലാണ് നല്ലവണ്ണം ഉണ്ടാവുക. ഇപ്രകാരം തന്നെയാണ് ഒരു വില്ലേജിലുണ്ടാവുന്ന സസ്യങ്ങളുടെ സ്ഥിതിയും.

ഗ്രാമങ്ങളിൽ പറമ്പുകളും പാടങ്ങളും വളരെ അനുഭവം തരുന്ന പ്രദേശങ്ങളാണ്. മഴ ധാരാളം പെയ്യുന്നതോ പുഴകളിൽനിന്നോ ഏരികളിൽനിന്നോ വെള്ളം തിരിക്കാൻ സൌകര്യമുള്ളതോ ആയ പാടങ്ങളിൽ നെൽകൃഷിക്ക് ധാരാളം സൌകര്യമുണ്ട്. ജലസൌകര്യം മാത്രം നോക്കിയാൽ പോരാ. നെല്ലിൻെറ ചെറുവേരുകൾ എളുപ്പത്തിൽ ഇറങ്ങുന്നതിനു മണ്ണ് മാർദ്ദവമുള്ളതായിരിക്കണം. കാലമനുസരിച്ചും മണ്ണിൻെറ ഗുണമനുസരിച്ചും ഒരു കണ്ടത്തിൽ ഒന്നും രണ്ടും ചിലപ്പോൾ മൂന്നും വിളവെടുക്കാറുണ്ട്. വർഷക്കാലത്തു നെൽകൃഷി ചെയ്ത കണ്ടത്തിൽതന്നെ മഞ്ഞുകാലത്ത് മത്ത, കുമ്പളം, വെള്ളരി, മധുരക്കിഴങ്ങ്, എള്ള് എന്നിവയും കൃഷിചെയ്യാറുണ്ട്.

ഗ്രാമവാസികൾ മിക്കവാറും അവർക്കുവേണ്ട സാധനങ്ങളെ സ്വന്തം വയലിലൊ പറമ്പിലൊ കൃഷിചെയ്തുണ്ടാക്കുന്നതിനാൽ വയലുകളിൽ നെല്ലിനുപുറമെ ചാമ, മുതിര, ഉഴുന്ന് മുതലായ ധാന്യങ്ങളും പറമ്പുകളിൽ പയറ്, ഇഞ്ചി, മുളക്, മഞ്ഞൾ, കൊള്ളിക്കിഴങ്ങ്, വഴുതിന, വെണ്ട എന്നിവയും കൃഷിചെയ്യുന്നു. തോട്ടങ്ങളിൽ കൃഷിചെയ്യുന്ന ഫലവൃക്ഷങ്ങളിൽ പ്രധാനം തെങ്ങ്, കവുങ്ങ്, പ്ലാവ്, മാവ്, കശുമാവ്, വാഴ എന്നിവയാണ്.

പൊക്കമുള്ള കുന്നിൻപ്രദേശങ്ങളിൽമാത്രം കൃഷി അപൂർവ്വമാണ്. അവ മിക്കവാറും കട്ടപ്പമുള്ള പാറപ്രദേശമാകയാലാണ്. എങ്കിലും അവിടെയും ഈയിടെയായി നിലം ഇളക്കിമറിച്ച് കൊള്ളി, ഇഞ്ചിപ്പുല്ല് എന്നിവ

കൃഷിചെയ്യാറുണ്ട്. ഈവക സ്ഥലങ്ങളിൽ ഇപ്പോഠം റബ്ബർകൃഷിയും ചെയ്തുവരുന്നു. മലംപ്രദേശങ്ങളിൽ വനമരങ്ങഠം സുലഭമാണ്.

തൊഴിൽ—വില്ലേജുകളിലെ ജനങ്ങളിൽ മുക്കാൽ ഭാഗവും പാടങ്ങളിലും പറമ്പുകളിലും കൃഷിചെയ്തുപജീവനം കഴിക്കുന്നവരാണ്. ഒരു ഗ്രാമത്തിലെ ജനങ്ങഠംക്കു വേണ്ടതെല്ലാം അവിടെത്തന്നെ ഉണ്ടായി എന്നു വരില്ല. അവിടെ ഉണ്ടാവുന്ന സാധനങ്ങഠംതന്നെ അവരുടെ ആവശ്യം കഴിച്ചു ബാക്കി വന്നേക്കാവുന്നതുമാണ്. അങ്ങിനെയുള്ള സാധനങ്ങഠം ആവശ്യം കഴിച്ചു ബാക്കിയുള്ളതു അവയുണ്ടാവാത്ത വില്ലേജുകാക്കു കൊടുക്കും. ഇവിടെയില്ലാത്തതും മററു ദിക്കുകളിൽ ആവശ്യത്തിലധികം ഉണ്ടാകുന്നതുമായ സാധനങ്ങഠം പകരം വാങ്ങുന്നതും പതിവാണ്. ഇങ്ങിനെ സാധനങ്ങളെ ക്രയവിക്രയം ചെയ്യുന്ന കച്ചവടത്തൊഴിലും ഗ്രാമങ്ങളിൽ നടപ്പുണ്ട്.

ഇവിടെ കൃഷി ധാരാളമുള്ളതിനാലും, പുൽനിറഞ്ഞ മൈതാനങ്ങളും പുഴവെള്ളങ്ങളും സുലഭമാകയാലും കന്നുകാലികഠംക്കു മേച്ചിൽ സ്ഥലങ്ങഠംക്കു ക്ഷാമമില്ല. അതിനാൽ അനേകംപേർ കന്നുകാലികളെ പോററി രക്ഷിച്ചും, പാൽ, മോര്, നെയ്യ് ശേഖരിച്ചു കച്ചവടം ചെയ്തും കഴിച്ചുകൂട്ടുന്നു.

അതിന്നു പുറമെ ഗ്രാമങ്ങളിൽ ഓരോ പ്രത്യേകതൊഴിലുകളെ അവലംബിച്ചിരിക്കുന്ന പ്രത്യേക ജാതിക്കാരുമുണ്ട്. കായലും പുഴയും സമീപിച്ച സ്ഥലങ്ങളിൽ മീൻപിടുത്തത്തിൽ ഏർപ്പെട്ടിരിക്കുന്ന വാലന്മാരും (മുക്കവരും) ഉണ്ണിനെയ്ത്തിൽ ഏർപ്പെട്ടിരിക്കുന്ന ചാലിയന്മാരും, വീ

ടുകളും വീട്ടുസാമാനങ്ങളും പണിയുന്ന ആശാരിമാരും, ഇരിമ്പുപണിചെയ്യുന്ന കരുവാന്മാരും, സ്വർണ്ണം വെള്ളി മുതലായതുകൊണ്ടു ആഭരണങ്ങൾ ഉണ്ടാക്കുന്ന തട്ടാന്മാരും, ജാതിത്തൊഴിൽ അവലംബിച്ചിരിക്കുന്നവരാകുന്നു. നിത്യതക്കുവേണ്ട പാത്രങ്ങൾ ദരിദ്രക്കുപോലും അല്പവിലക്കു കിട്ടത്തക്കവണ്ണം കുശവന്മാർ മൺപാത്രങ്ങളുണ്ടാക്കുന്നു. പ്രതാപികളായ ധനികക്കു മൺപാത്രങ്ങൾ അവസ്ഥക്കു പോരാതെ തോന്നുന്നപക്ഷം മൂശാരിമാർ എത്രയും കൌതുകമായ ഓട്ടുപാത്രങ്ങൾ ഉണ്ടാക്കുന്നുണ്ട്. ഇവ കൂടാതെ തോൽകൊണ്ടു ചെരിപ്പുണ്ടാക്കുക, പനയോലകൊണ്ടു കുടകെട്ടുക, പനമ്പ്, പായ മുതലായവ നെയ്യുക, കൊട്ടമെടയുക, എണ്ണയാട്ടുക, ചകിരിതല്ലി കയർ പിരിക്കുക മുതലായവ ഗ്രാമങ്ങളിലെ മററു തൊഴിലുകളാണ്.

വില്ലേജുവാസികളുടെ ജീവിതരീതി മനസ്സിലാക്കുന്നത് വളരെ രസമാണ്. ആഡംബരമായ വസ്ത്രധാരണത്തിലൊ നാഗരങ്ങളിലെ പരിഷ്കാരത്തിലൊ അവക്കു അശേഷം ഭ്രമമില്ല. ആഹാരത്തിലുള്ള അനാവശ്യച്ചിലവും, ലഹരിസാധനങ്ങളും അവക്കു വലിയ പത്ഥ്യമല്ല. അധികപക്ഷവും മിതവ്യയക്കാരാണ്. എന്നാൽ അവർ ശുചിയുള്ളവരും സൽസ്വഭാവികളും ഈശ്വരവിശ്വാസമുള്ളവരുമായിരിക്കും. കുട്ടികളുടെ വിദ്യാഭ്യാസത്തിനായി ഒരുകാലത്തുണ്ടായിരുന്ന ആശാന്മാരുടെ എഴുത്തുപള്ളികൾക്കുപകരം ഇപ്പോൾ എല്ലായിടത്തും വില്ലേജ് സ്കൂളുകൾ നിറഞ്ഞിരിക്കുന്നു. എന്നു മാത്രമല്ല, പ്രധാനമായ വില്ലേജുകളിൽ ഗവമ്മെണ്ടിൽനിന്നും പഞ്ചായത്തുകൾ ഏപ്പെടുത്തി വില്ലേജ് ഭരണത്തിൻെറ ഒരു പ്രധാനഭാഗം ജനങ്ങളെ ഏല്പിച്ചിരിക്കുന്നു.

---

# അദ്ധ്യായം ൭.

## കൊച്ചിരാജ്യം.

ഇന്ത്യാരാജ്യമെന്നു നിങ്ങൾ കേട്ടിരിക്കുമല്ലോ. നമ്മുടെ കൊച്ചിരാജ്യം ഇന്ത്യയുടെ തെക്കുഭാഗമായ മദിരാശി സംസ്ഥാനത്തിന്റെ തെക്കുപടിഞ്ഞാറാണ്. ഈ സംസ്ഥാനത്തിന്റെ പടത്തിൽ പടിഞ്ഞാറുവശത്തു കാണുന്ന ജലഭാഗത്തെ അറബിക്കടലെന്നാണ് പറയുക. ഈ കടൽതീരത്തു മലയാളം ജില്ലയും അതിന്നു തെക്കു കൊച്ചിരാജ്യവും അതിന്നും തെക്കു തിരുവിതാംകൂറും പടത്തിൽ കാണിച്ചിട്ടുണ്ട്. മദിരാശി സംസ്ഥാനത്തിന്റെ പടത്തിൽ നോക്കിയാൽ അറബിക്കടലിൻതീരത്തുനിന്നു അല്പം കിഴക്കോട്ടുമാറി തെക്കുവടക്കായി ഒരു പച്ചതനിര കിടക്കുന്നതും കാണാം. ഇതിന്നു സഹ്യാദ്രി (പശ്ചിമഘട്ടം) എന്നു പറയും. അതായതു്, കൊച്ചിരാജ്യം പടിഞ്ഞാറു അറബിക്കടലിന്നും, കിഴക്കു സഹ്യാദ്രിക്കും, തെക്ക് തിരുവിതാംകൂറിന്നും, വടക്കു മലയാളം ജില്ലക്കും ഇടയിൽ സ്ഥിതിചെയ്യുന്നു.

പുരാതനകാലത്തു കൊച്ചിയുടെ വിസ്താരം 4000 ച. നാഴികയായിരുന്നു. കോഴിക്കോട്ടും തിരുവിതാംകൂറുമായുണ്ടായ യുദ്ധങ്ങളുടെ ഫലമായിട്ട് ഈ രാജ്യത്തിന്റെ പകുതിയിലധികം നഷ്ടമായിപ്പോയി. എങ്കിലും പിന്നീടു പാലക്കാട്ടു രാജാവിനോടു കൊങ്ങദേശക്കാർ യുദ്ധത്തിന്നു ചെന്നപ്പോൾ കൊച്ചിരാജാവ് പാലക്കാട്ടു രാജാവിനെ സഹായിച്ചതിന്നു പ്രതിഫലമായി കിട്ടിയ

താണ് ഇന്നുള്ള ചിററൂർ താലൂക്ക്. ഇതിൽ 105 ച. നാഴികയോളം സ്ഥലം ഒററതിരിടത്തു സ്ഥിതിചെയ്യുന്നു. ഇതുകൂടാതെ മലയാററൂര്, വെള്ളാരപ്പിള്ളി, വടവോട്, ചേന്ദമംഗലം എന്നീ ദേശങ്ങളും പ്രധാന ഖണ്ഡത്തിൽ നിന്നു വേർവിട്ടു കിടക്കുന്നു. ഇപ്പോൾ ആകെയുള്ള വിസ്താരം 1479 ച. നാഴികയേയുള്ളു. വടക്ക് മലയാളം ജില്ലയുംകിഴക്കു മലയാളവും കോയമ്പത്തൂരും തിരുവിതാംകൂറും, തെക്ക് തിരുവിതാംകൂറും, പടിഞ്ഞാറ് അറബിക്കടലും അതിരുകളാണ്.

സ്വാഭാവിക വിഭാഗങ്ങൾ:—വിസ്താരത്തിൽ ചെറുതെങ്കിലും ഈ രാജ്യത്തിൻെറ ആകൃതി വിചിത്രമായതാണ്. ഇന്ത്യയുടെ പശ്ചിമതീരം സമീപിച്ച് തെക്കെ അററംവരെ എത്തുന്ന സഹ്യാദ്രിയുടെ ഭാഗങ്ങളാണ് കൊച്ചിരാജ്യത്തിൻെറ പകുതിയോളം വ്യാപിച്ചുകിടക്കുന്നത്. കിഴക്കുള്ള ഈ മലമ്പ്രദേശം കടുംതൂക്കമായ ശിഖരങ്ങളും മനോഹരമായ പുഷ്പങ്ങൾ നിറഞ്ഞ താഴ്വരകളും, വൃക്ഷങ്ങളും ദുഷ്ടജന്തുക്കളും നിറഞ്ഞ കാടുകളുംകൊണ്ടു നിറഞ്ഞിരിക്കുന്നു. ഈ പ്രദേശത്തിൻെറ പശ്ചിമഭാഗംമുതൽ ഭൂമി പടിപടിയായി കിഴക്കോട്ടുയന്ന് 5000 അടിയിലധികം ഉയന്ന കൊടുമുടികളിൽ അവസാനിക്കുന്നു. ഈ പ്രദേശത്തു കാടരല്ലാതെ മററാരും താമസമില്ല. കൃഷിയും അപൂർവ്വം.

മലമ്പ്രദേശത്തുനിന്നു പടിഞ്ഞാട്ട് ഏകദേശം 20 നാഴികവരെ ഭൂമി ക്രമത്തിൽ ചാഞ്ഞ് തെക്കുവടക്കായിക്കിടക്കുന്ന കായൽവരെ എത്തുന്നു. ഈ പ്രദേശത്ത് അവിടവിടെ ചില കുന്നുകളും, അനേകം ചെറുപുഴകളും അ




With kind permission of Mr. P. R. Harihara Iyer.

നവധി കൃഷിസ്ഥലങ്ങളുമുണ്ട്. രാജ്യത്തിൽ ഏറ്റവും ഫലപുഷ്ടിയുള്ള ഭാഗം ഇതാണ്. പ്രധാനപട്ടണങ്ങളും ഇവിടെയാണ്. ഇതിന്നു പടിഞ്ഞാറുള്ള കായലിന്നും കടലിന്നും ഇടയിൽ വീതികുറഞ്ഞ് താണ മണൽപ്രദേശമായ കടലോരം മിക്കവാറും തെങ്ങിൻതോട്ടങ്ങൾ നിറഞ്ഞിരിക്കും. ഇവിടെ ഇടക്കിടെ നെൽകൃഷിയും അപൂർവ്വമല്ല.

ഇപ്രകാരം കൊച്ചിരാജ്യത്തിന്റെ സ്വാഭാവികവിഭാഗങ്ങൾ—1. കിഴക്കുള്ള മലമ്പ്രദേശങ്ങൾ. 2. അതിന്നു പടിഞ്ഞാറുള്ള ഉൾനാട്ടുപ്രദേശം 3. താണ കടലോരം എന്നിവയാകുന്നു.

## അദ്ധ്യായം ൩

### ഭൂപ്രകൃതി—മലകൾ

കൊച്ചിരാജ്യത്തിന്റെ കിഴക്കുഭാഗം മുഴുവൻ പശ്ചിമഘട്ടത്തിൽപെട്ട മലകൾ നിറഞ്ഞുകിടക്കുന്നു എന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. ഇവയിൽ പടിഞ്ഞാറുഭാഗത്തുള്ളവയ്ക്കു അത്ര അധികം പൊക്കമില്ല. കിഴക്കോട്ടുപോകുന്തോറും മലകളുടെ പൊക്കം കൂടിയിരിക്കും. 250 മുതൽ 5000 ത്തിലധികം അടികൾവരെ പൊക്കമുള്ള ശിഖരങ്ങൾ ഈ മലകളിലുണ്ട്. ഈ മലകളെല്ലാം ഒരൊററ നിരയിൽപെട്ടവയാണെങ്കിലും, അവയ്ക്കു ഓരോ ഭാഗത്തു ഓരോ പ്രത്യേകം പേരാണ് പറയുന്നത്.

മച്ചാട്ടുമല:—ഇതു തലപ്പിള്ളിതാലൂക്കിന്റെ മദ്ധ്യത്തിൽനിന്നു തെക്കുവടക്കായി കിഴക്കെ അതിർത്തിവരെ

വ്യാപിച്ചിരിക്കുന്നു. ഇതിലെ ഉയന്ന കൊട്ടമുടിക്ക് "കൊടികുത്തിയകുന്ന്" എന്നുപേർ.

പറവട്ടാനി: ഇത് തൃശ്ശിവപേരുർ താലൂക്കിൻെറ കിഴക്കുഭാഗത്തു കിടക്കുന്നു. ഈ മലയിൽ യൂറോപ്യന്മാരുടേയും നാട്ടുകാരുടേയും വകയായ റബ്ബർതോട്ടങ്ങളുണ്ട്. പട്ടിക്കാട്ടു മല ഇതിൻെറ ഒരു ഭാഗമാണ്. നാട്ടുകാർ "പട്ടി" എന്നു വിളിക്കാറുള്ള ഒരുതരം പുലികഠം ഇവിടെയുള്ള കാട്ടുകളിൽ ധാരാളം ഉള്ളതിനാലാണ് പട്ടിക്കാട് എന്നു പേർ വന്നത്. "വെള്ളാനി"യും "പൊൻമുടി"യും ഈ മലയിലെ ശിഖരങ്ങളാണ്.

പാലപ്പിള്ളിയും കോടശ്ശേരിയും:—മുകുന്ദപുരംതാലൂക്കിൻെറ കിഴക്കുഭാഗത്തുള്ള മലകളാണ്. പാലപ്പിള്ളിയിൽ സക്കാരുവക തേക്കിൻതോട്ടങ്ങളും, ആനകളെ പിടിക്കാനുള്ള ഏപ്പാടുകളുമുണ്ട്. "പാണ്ടിമുടിയും" "കുമ്പഞ്ചേരി"യും പാലപ്പിള്ളിയിലേയും, "കോടശ്ശേരിക്കുമ്പൻ" കോടശ്ശേരിയിലേയും കൊട്ടമുടികളാകുന്നു. "അതിരപ്പിള്ളി"മല ഈ താലൂക്കിൻെറ തെക്കെ അററത്തുള്ള മറെറാരു മലയാണ്.

മലയാററൂർ:—ഈ മല കൊച്ചികണയന്നൂര് താലൂക്കിലാണ്. ഇതിലെ ഉയന്ന കൊട്ടമുടിയായ "കുരിശുമുടി"യിന്മേൽ കൃസ്ത്യാനികളുടെ പ്രസിദ്ധപ്പെട്ട ഒരു പള്ളിയുണ്ട്. വേനൽക്കാലത്തു പുതുഞായറാഴ്ച എന്ന വിശേഷത്തിന്നു അവിടേക്കു അസംഖ്യം ജനങ്ങഠം പോകാറുണ്ട്.

നെല്ലിയാമ്പതിയും പോത്തുണ്ടിയും—ചിററൂർ താലൂക്കിൽ തൊട്ടുകിടക്കുന്ന മലകളാണ്. നെല്ലിയാമ്പതിമല

വമ്പിച്ച കാടുകളും ഉന്നതമായ ശിഖരങ്ങളും നിറഞ്ഞതാകയാൽ അധികം ദുൎഗ്ഗമമാകുന്നു. കൊച്ചിരാജ്യത്തെ അധികം പൊക്കമുള്ള കൊടുമുടികളും ഈ മലയിലാണ്. അവയിൽ ഏററവും "ഉയരമുള്ള പാടഗിരി" (നെല്ലിക്കോട്ട്)ക്ക് 5200 അടി പൊക്കമുണ്ട്. ഇതിൻെറ തെക്കുകിഴക്കു ഇതിനെത്തുടൎന്നു കിടക്കുന്ന മലക്ക് കരിമലഗോപുരം എന്നുപറയും. ഇതും 4000 അടിയിലധികം ഉയരമുള്ളതാണ്. ഈ രണ്ടു മലകളുടേയും മുകളിൽ സമുദ്രനിരപ്പിൽനിന്നു 3000 അടി ഉയരത്തിലും വളരെ വിസ്താരത്തിലും കിടക്കുന്നപ്രദേശങ്ങൾക്കു "നെല്ലിയാമ്പതിമുകൾപരപ്പ്" എന്നു പറയും. ഈ പ്രദേശങ്ങളിലും മലഞ്ചെരിവുകളിലും കാപ്പിയും ഏലവും കൃഷിചെയ്യുന്നു.

പോത്തുണ്ടിയിലാണ് ഏററവും മൂപ്പും വണ്ണവുമുള്ള തേക്കുമരങ്ങളുള്ളത്. "വെള്ളാടി"യും "അമ്മനാടി"യും ഉയൎന്ന ശിഖരങ്ങളാണ്.

<u>വനം</u>.—കൊച്ചിരാജ്യത്തിൻെറ ആകെയുള്ള വിസ്തീൎണ്ണത്തിൽ അഞ്ചിൽ രണ്ടു ഭാഗത്തിലധികം മലമ്പ്രദേശങ്ങളാണ്. ഈ മലകളുടെ പാൎശ്വങ്ങൾ മുഴുവൻ പുലി, കരടി, ആന, മാൻ. പോത്ത് മുതലായ ജന്തുക്കൾ നിറഞ്ഞ വനപ്രദേശമാണ്.

കാടുകളിൽ വിലപിടിച്ച തടികളുള്ള വൃക്ഷങ്ങൾ പലതരത്തിലും വലിപ്പത്തിലും വളരുന്നുണ്ട്. കൊച്ചി മലകൾ രാജ്യത്തിൻെറ കിഴക്കുഭാഗത്തു തെക്കുവടക്കായി തൊട്ടുതൊട്ടു കിടക്കുന്നതിനാൽ "പാലക്കാട്ടു കാനത്തുറ" എന്നൊരു വിടവിൽകൂടി മാത്രമെ കിഴക്കൻ ദിക്കുകളിൽനിന്നു ഇവിടേക്കു പ്രവേശിച്ചുകൂടു. മഴയുടെ വ്യത്യാസ

ത്താൽ കാടുകളിൽ ചിലതിന്നു ഉണക്കം തട്ടാറുണ്ടു്. ഇവയിൽ ചിലപ്പോഠം കാട്ടുതീ അസാധാരണയല്ല. ഉന്നതമായ മലംപാശ്വങ്ങളിലും മുകഠംപരപ്പിലും കാട്ടുകഠം പച്ചയായിത്തന്നെയിരിക്കും. ഇവിടങ്ങളിലെ മണ്ണിൽ വളരെക്കാലമായി ഇലകഠം ചീഞ്ഞുകൂടി പശിമയുള്ളതാക്കിത്തീക്കുന്നു. പാലക്കാട്ടു കാനത്തുറയിലുള്ള "ചിററൂർകാനം" തേക്കിന്റെ വളച്ചുക്ക പററിയ കറുത്ത മണ്ണുള്ളതാണു്.

രാജ്യത്തിലെ മുതലെടുപ്പു വദ്ധിപ്പിക്കുന്നതു കൂടാതെ മലകളെക്കൊണ്ടു മററനേകം ഗുണങ്ങളുണ്ടു്. നമ്മുടെ നാട്ടിൽ എടവപ്പാതി കഴിഞ്ഞാൽ ഇത്രയധികം മഴ പെയ്യുവാൻ കാരണം മലകളാണു്. അറബിക്കടലിൽനിന്നു വീശുന്ന കാററു കാമ്മേഘങ്ങളെ കിഴക്കോട്ടടിച്ചുകൊണ്ടു പോകുമ്പോഠം ഈ മലകളുടെ തണുത്ത ശിഖരങ്ങളിൽ തട്ടി മഴ പെയ്യുകയാണു ചെയ്യുന്നതു്. ഈ മലകളിൽനിന്നാണു നമ്മുടെ നാട്ടിലെ പുഴകഠം ഉത്ഭവിക്കുന്നതും. പാലക്കാട്ടു ചുരവിൽകൂടി ഏതാനും മേഘങ്ങഠം കിഴക്കോട്ടു കടന്നുപോകുന്നതിനാലാണു ചിററൂർത്താലൂക്കിൽ മഴ കുറയുന്നതു്. മലകളെക്കൊണ്ടു ഈ രാജ്യത്തേക്കുള്ള മറെറാരു ഗുണം അവ നമ്മുടെ രാജ്യത്തെ കിഴക്കുനിന്നുള്ള ശത്രുക്കളിൽനിന്നു രക്ഷിക്കുമെന്നതാണു്. എന്നു മാത്രമല്ല, കോയമ്പത്തൂർ മുതലായ അയൽദിക്കുകളിൽ ഒരു കാലത്തു പ്ലേഗുണ്ടായിരുന്നതിനെ ഇന്നാട്ടിലേക്കു കടക്കാതെ തടുത്തതു മലകളാണെന്നു പറയാം.

എങ്കിലും മലകളെക്കൊണ്ടു ചില ദോഷങ്ങളും ഇല്ലെന്നില്ല. അയൽരാജ്യങ്ങളിലെ നിവാസികളുമായി ന

മുക്കു യാതൊരു സമ്പക്കവും സാദ്ധ്യമല്ലാത്തതിനാൽ അവിടങ്ങളിലെ പരിഷ്കാരങ്ങളെപ്പററി യാതൊരറിവും നമുക്കു ലഭിക്കുന്നില്ല. മനുഷ്യരുടെ പോക്കുവരവിന്നൊ, തീവണ്ടിപ്പാത മുതലായ ഗതാഗതമാൎഗ്ഗങ്ങൾ പണിയുന്നതിന്നൊ അവ തടസ്സമായിരിക്കുന്നു

## അദ്ധ്യായം ൭.

## പുഴകൾ.

ഈ രാജ്യത്തിൻെറ വിസ്താരമനുസരിച്ച് പുഴകൾ ധാരാളമാണ്. അവയെല്ലാം ഉത്ഭവിക്കുന്നതു കിഴക്കുള്ള മലകളിൽ നിന്നാണ്. അവയുടെ ഉത്ഭവസ്ഥാനവും ചെന്നുചേരുന്ന അറബിക്കടലും തമ്മിൽ അധികം ദൂരമില്ലാത്തതിനാൽ പുഴകൾ നീളം കുറഞ്ഞവയാണ്. ഇവയിൽ വേനൽക്കാലത്തു വെള്ളം കുറവാകയാൽ ഗതാഗതത്തിന്നും കൃഷിക്കും അസൌകൎയ്യം നേരിടും. വഷക്കാലത്തു ഒഴുക്കിൻെറ ശക്തി നിമിത്തം വഞ്ചിയാത്ര അപകടമായിട്ടുള്ളതാണ്. എങ്കിലും ട്രാംവെ എത്താത്ത ദിക്കുകളിലെ മലകളിൽനിന്നു തടികൾ ചങ്ങാടമായി ഒഴുക്കിക്കൊണ്ടുവരുന്നതിന്നും, ഉൾനാട്ടിലെ ഉല്പന്നങ്ങൾ മററു ദിക്കുകളിലേക്കു എത്തിക്കുന്നതിന്നും പുഴകൾ സഹായിക്കുന്നുണ്ട്.

<u>പ്രധാനപുഴകൾ</u>— ഭാരതപ്പുഴ (പൊന്നാനിപ്പുഴ), കരുവന്നൂപ്പുഴ, ചാലക്കുടിപ്പുഴ, ആലുവാപ്പുഴ (പെരിയാർ) ചിററൂർപുഴ എന്നിവയാകുന്നു.

ഭാരതപ്പുഴ:—കേരളത്തിലേക്ക് ഏററവും വലിയ ഈ പുഴ കൊച്ചിക്കും മലയാളം ജില്ലക്കും 25 നാഴികയോളം അതിൎത്തിയായി പടിഞ്ഞാട്ടൊഴുകി അറബിക്കടലിൽ വീഴുന്നു. പ്രധാന പോഷകനദിയായ പാട്ടൂർപുഴ കുത്താമ്പിള്ളിക്കു സമീപം ഇതിനോടു ചേരുന്നു. പൊത്തുണ്ടി മലകളിൽനിന്നുള്ള തടികൾ പാട്ടൂർ പുഴയിൽകൂടി ഭാരതപ്പുഴയിലും അവിടെനിന്നു മററു ദിക്കുകളിലും എത്തുന്നു. മററു പോഷകനദികളായ വാളയാറും കോരയാറും ചിററൂർ താലൂക്കിലെ കൃഷിക്കു വെള്ളം നൽകുന്നു. ഭാരതപ്പുഴയിൽ ചേരുന്ന വേറൊരു നദിയായ ആനമലപ്പുഴക്കു ചിററൂർ താലൂക്കിൽ ചിററൂർ പുഴയെന്നു പറയും.

ആലുവാപ്പുഴ:—തിരുവിതാംകൂർ മലകളിൽ ഉത്ഭവിച്ചു 142 നാഴികദൂരം പടിഞ്ഞാട്ടൊഴുകി ആലുവായിൽ വെച്ചു രണ്ടു ശാഖകളായിതിരിയുന്നു. വടക്കെ ശാഖ കൊടുങ്ങല്ലൂരഴിയോടു യോജിച്ചുകിടക്കുന്ന കായലിൽ ചേരുകയും,മറെറ ശാഖ വരാപ്പുഴക്കു സമീപം കായലോടു യോജിക്കുകയും ചെയ്യുന്നു. മലയാററൂരിനും ആലുവക്കും ഇടയിലുള്ള 16 നാഴിക മാത്രമെ ഈ നദി കൊച്ചി രാജ്യത്തുകൂടി ഒഴുകുന്നുള്ളു. ഈ നദിയിൽ കുളിച്ചു താമസിക്കാൻ വേനൽക്കാലത്തു അസംഖ്യം ജനങ്ങൾ വരാറുണ്ട്. ഈ പുഴയുടെ ഉത്ഭവസ്ഥാനത്തിന്നു സമീപം ചിറകെട്ടി വെള്ളം കൃഷിയാവശ്യം മധുരയിലേക്കു തിരിച്ചു കൊണ്ടു പോകുന്നുണ്ട്. ഈ ചിറക്ക് "പെരിയാറണ" എന്നു പറയും. കൊച്ചിയിലെ തീവണ്ടിപ്പാത ആലുവാനദി കടന്നുപോകുന്നതു ഉറപ്പും ഭംഗിയുമുള്ള ഒരു പാലത്തിന്മീതെ കൂടിയാണ്.

ചാലക്കുടിപ്പുഴ:—ആകെ 70 നാഴികയോളം നീള മുണ്ട്. ഉത്ഭവിക്കുന്നത് കോടശ്ശേരി മലകളുടെ കിഴക്കുഭാഗത്താണ്. പറമ്പിക്കുളം, ചോലയാർ, കുഴിയാർ എന്നീ മൂന്നു ചെറുപുഴകൾ കൂടിച്ചേർന്നാണ് ചാലക്കുടി പ്പുഴയായിത്തീരുന്നത്. ഈ മൂന്നും വൃക്ഷങ്ങൾ തിങ്ങിനി ല്ക്കുന്ന കാടുകളിൽകൂടി തല്ലിത്തകർത്തു വരുന്ന കാഴ്ച മനോഹരമായിരിക്കും. ചാലക്കുടി പുഴയുടെ സാമാന്യമായ ഗതി കോടശ്ശേരി മലയുടെ തെക്കെ ചെരിവിൽകൂടി പടിഞ്ഞാട്ടാകുന്നു. ചാലക്കുടിക്ക് പടിഞ്ഞാറുള്ള കൊണ്ടൊഴിഞ്ഞാറിൽ വെച്ചു നദി തെക്കോട്ടുതിരിഞ്ഞു പാറക്കടവുവരേയും, അവിടെനിന്നു പടിഞ്ഞാട്ട് ഏലന്തിക്കരവരേയും പ്രവഹിച്ചു ആലുവാപുഴയുടെ വലത്തെ ശാഖയോടുചേരുന്നു. നദീമുഖത്തുനിന്നു 26 നാഴിക മേല്പോട്ടു കാഞ്ഞിരപ്പിള്ളിവരെ വഞ്ചികൾ സഞ്ചരിക്കാറുണ്ടു്. ഇതിൽ അനേകം വെള്ളച്ചാട്ടങ്ങളുള്ളവയിൽ "അതിരപ്പിള്ളി"യാണ് പ്രധാനം. ഇവിടെ നദി ഗംഭീരമായ ശബ്ദത്തോടും ശക്തിയോടുംകൂടി 150 അടി പൊക്കത്തിൽനിന്നു വീഴുന്നതു കാണേണ്ടതാണ്. ഈ നദീജലം ആലുവാ വെള്ളംപോലെ ഘനക്കുറവുള്ളതല്ലാത്തതിനാൽ കുളിച്ചുതാമസിക്കുവാൻ അത്രതന്നെ ഗുണംപോരെന്നാണ് ചിലരുടെ അഭിപ്രായം. ഇതിന്മേലും ഒരു തീവണ്ടിപ്പാലമുണ്ടു്.

കരുവന്നൂപ്പുഴ:—ഈ പുഴ മണലി, കുറുമാലി എന്ന രണ്ടു പുഴകൾ പാറക്കടവിൽവെച്ചു ചേർന്നുണ്ടായതാണ്. മണലി പറവട്ടാനിയിലും, കുറുമാലി പാലപ്പിള്ളിയിലുമാണ് ഉത്ഭവിക്കുന്നത്. കരുവന്നൂപ്പുഴ മനക്കോടി കായ

ലിൽ വീഴുന്നു. ഈ പുഴയിന്മേൽ ഒരു ഇരുമ്പുപാലവും മററു രണ്ടിന്മേലും തീവണ്ടിപ്പാലങ്ങളുമുണ്ട്. ആകെ 40 നാഴികയേ നീളമുള്ളു. ഈ നദിയിൽ വേനൽക്കാലത്തു ചില ദിക്കിൽ മാത്രമേ കുറച്ചെങ്കിലും വെള്ളമുണ്ടാകയുള്ളൂ.

---

## അദ്ധ്യായം ൮.

### കായലുകൾ.

ഈ രാജ്യത്തിൻെറ പടിഞ്ഞാറ് അറബിക്കടലാണെന്നും, അതിൽ അനവധി പുഴകൾ ചേരുന്നുണ്ടെന്നും പറഞ്ഞുവല്ലോ. കൊച്ചിരാജ്യത്തിൻെറ മദ്ധ്യത്തിലുള്ള ഉൾനാട്ടുപ്രദേശത്തിന്നും കടലിന്നടുത്തുള്ള മണൽപ്രദേശത്തിന്നും ഇടയിൽ തെക്കുവടക്കായി സമുദ്രം ഉൾനാട്ടിലേക്കു 70 നാഴികയോളം ദൂരത്തിൽ വ്യാപിച്ചുകിടക്കുന്നതിന്നാണ് കായലുകൾ എന്നു പറയുന്നതു്. ഇവ വടക്കു പൊന്നാനി മുതൽ തെക്കു തിരുവനന്തപുരം വരെ 220 നാഴികയോളം നീളത്തിൽ കിടക്കുന്നു. ഇവയെല്ലാം തൊട്ടുതൊട്ടാണ് കിടക്കുന്നത്. അല്ലാത്ത സ്ഥലങ്ങളിൽ തോടുകൾ കുത്തി യോജിപ്പിച്ചിട്ടുമുണ്ട്. ഇവക്കു കൂടുതൽ വീതി 4 നാഴികയും കുറഞ്ഞത് 40 വാരയുമാണ്. ആഴം ആറുമുതൽ അറുപതു അടിവരെയുണ്ട്. കായലും കടലും കൂടി യോജിക്കുന്ന ഭാഗത്തിന്നു "അഴി" എന്നൊ "അഴിമുഖം" എന്നൊ പറയും. ഇവിടെ കൊച്ചി, കൊടുങ്ങല്ലൂർ, ചേററുവാ എന്നീ മൂന്നഴികളുണ്ട്. കാററും

കാറുമുള്ളപ്പോൾ അഴികളിൽ കോളിളകി കായലിനെ ഭയങ്കരമാക്കുന്നു. ഉൾഭാഗത്തേക്കു ഓളം കുറവാകയാൽ വഞ്ചികൾക്കും ബോട്ടുകൾക്കും സുഖമായി സഞ്ചരിക്കാം.

ഈ കായലുകൾ സമുദ്രത്തോടു ചേർന്നിരിക്കയാൽ അവിടെയുണ്ടാവുന്ന ഏററിറക്കങ്ങൾ ആറാറു മണിക്കൂർ കൂടുമ്പോൾ ഇവയിലേക്കും ബാധകമാവും. കായലിൽ രണ്ടടിയിൽ മീതെ ഏററം പൊങ്ങും. എന്നാൽ മലവെള്ളമുള്ളപ്പോൾ വെള്ളപ്പൊക്കത്താൽ ഏററിറക്കങ്ങൾ അത്ര ശോഭിക്കാറില്ല. കാരണം സമുദ്രത്തിൽനിന്നും അഴികളിൽക്കൂടി ഏററത്തിൻെറ പ്രവാഹം കായലിലേക്കു തട്ടാതെ പുഴകളിൽക്കൂടി മലവെള്ളം ശക്തിയോടെ ഒഴുകി തടയുന്നതിനാലാകുന്നു.

കൊച്ചിയിലെ കായലുകളിൽ കൊടുങ്ങല്ലൂർ മുതൽ തെക്കെ അതിത്തിവരെയുള്ളവയ്ക്കു മാത്രമേ അധികം ആഴമുള്ളൂ. കൊടുങ്ങല്ലൂരഴിക്കു കിഴക്കുള്ള "കോട്ടമുക്കു"കായൽ ഇക്കൂട്ടത്തിലൊന്നാണ്. വർഷക്കാലത്തു കോട്ടമുക്കിൽ കോളിളകി വഞ്ചിയാത്ര അപകടമാക്കിയിരുന്നു. ഈയിടെ ഈ കായലിൽനിന്നു ഒരു തോട് (വിജയന്തോട്) കുത്തി തിരുവഞ്ചിക്കുളത്തിന്നു കിഴക്കുള്ള ശാഖയുമായി യോജിപ്പിച്ചിട്ടുള്ളതിനാൽ ഇപ്പോൾ അതിലേക്കൂടി വഞ്ചിയാത്ര അധികം സൌകര്യപ്പെട്ടിട്ടുണ്ട്.

<u>ഇവിടെയുള്ള പ്രധാന കായലുകൾ</u> — കൊച്ചിക്കായൽ, എടക്കൊച്ചിക്കായൽ, കുമ്പളത്തുകായൽ, കൊടുങ്ങല്ലൂർ (കോട്ടപ്പുറം), മനക്കോടി, ഏനാമാക്കൽ എന്നിവയാണ്. എന്നാൽ എളങ്ങുന്നപ്പുഴക്കു കിഴക്കുള്ള "കീരമ്പുഴയും" ഒട്ടും അപ്രധാനമല്ല. ഇതിൽ വിസ്താരം കൂ

ടിയ ഭാഗത്തിന്നാണ 'ചാത്തനാട്ട' കായലെന്നു പറയു ന്നതു്.

<u>കായലുകളുടെ ഉത്ഭവം:</u>—പണ്ടു് ഈ രാജ്യത്തിന്റെ പടിഞ്ഞാറെ അതിർത്തി ഇന്നുള്ള കായലുകളുടെ കിഴക്കെ തീരവും, അതിന്നു പടിഞ്ഞാറു കടലും ആയിരുന്നു. കരയിൽകൂടി ഒഴുകുന്ന പുഴകളുടെ പ്രവാഹവും കടലിൽനിന്നു കരയിലേക്കുള്ള പ്രവാഹവും തമ്മിൽ കൂട്ടിമുട്ടുമ്പോൾ പുഴകളുടെ പ്രവാഹം നിലയ്ക്കുകയും, അവ കൊണ്ടുവരുന്ന മലമട്ടും കടലിലെ പ്രവാഹംകൊണ്ടുവരുന്ന മണലും കരയോടടുത്തു് മണൽത്തിട്ടുകളായിത്തീരുകയും ചെയ്യും. കാലക്രമേണ ഈ തിട്ടുകൾ ഉയൎന്നു ഇരുഭാഗത്തേക്കും നീണ്ടുവരുന്നു. ഒടുവിൽ പുഴകളിലെ വെള്ളം ഈ കരയുടെ പിന്നിൽകൂടി കടലിലേക്കു ഒഴിയുകയും ചെയ്യുന്നു. കടലോരത്തുള്ള മണൽപ്രദേശങ്ങളും കായലുകളും ഇങ്ങനെ ഉണ്ടായിട്ടുള്ളവയാണു്. ഇപ്രകാരമുള്ള കരകളിൽ ആദ്യമുണ്ടായതു കൊടുങ്ങല്ലൂർ, ചേററുവാ അഴികൾക്കിടയിൽ ഉള്ള മണപ്പുറമാണു്. കൊടുങ്ങല്ലൂർ, കൊച്ചി അഴികൾക്കിടയിലുള്ള വയ്പു് (പുതുവയ്പു്) ഉണ്ടായിട്ടു 600 സംവത്സരമേ ആയിട്ടുള്ളു. ഈ പ്രദേശം ഒരു കലൎന്ന താണപ്രദേശമാകയാൽ തെങ്ങു നല്ലവണ്ണം ഉണ്ടാവും.

<u>തുരുത്തുകൾ:</u> — കായലുകളിൽ അവിടവിടെയായി അനവധി തുരുത്തുകളുണ്ടു്. പ്രധാനമായവ കമ്പളങ്ങി, മുളവുകാടു്, ചേരാനെല്ലൂർ, കടമക്കുടി, ചെപ്പനം, വെണ്ടുരുത്തി എന്നിവ കൊച്ചികണയന്നൂർ താലൂക്കിലും, അരി

എറണാകുളം കായൽതീരം.



ന്ദൂരും, പുള്ളും മനക്കോടി കായലിലും ആകുന്നു. ഇവയിലെല്ലാം തെങ്ങു ധാരാളം വളരും.

തുറമുഖങ്ങൾ:—കരസ്ഥൂടുത്തു സമുദ്രത്തിൽ കപ്പലുകൾക്കു വന്നുനില്പാൻ സൌകൎയ്യമുള്ള സ്ഥലങ്ങൾക്കാണു തുറമുഖങ്ങളെന്നു പറയുന്നതു്. കരയോടടുത്തു കടലിൻെറ ആഴക്കുറവുനിമിത്തം കപ്പലുകൾ കരസ്ഥൂടുത്തു വരുത്തുവാൻ തരമില്ല.

"കൊച്ചി"മാത്രമെ സാമാന്യം നല്ല ഒരു തുറമുഖമുള്ളൂ. കരസ്ഥൂടുത്ത മണൽത്തിട്ടുകളുടെ തടസ്സമുണ്ടായിരുന്നതിനാൽ കപ്പലുകൾ അടുത്തകാലംവരെ അകലെയാണ് നിന്നിരുന്നതു്. കൊച്ചി അഴിമുഖത്തും സമീപവും ഉണ്ടായിരുന്ന മണൽ നീക്കംചെയ്തു് കായലിൽ ഏതാനും ഭാഗം നികത്തിയെടുത്തു കപ്പലുകൾ അടുത്തുവരുവാൻ വേണ്ട എല്ലാപണികളും ഇപ്പോൾ ചെയ്തു പൂൎത്തിയാക്കിയിരിക്കുന്നു. അതിനാൽ അതു ഇന്ത്യയുടെ പശ്ചിമതീരത്തു ബോമ്പായി കഴിഞ്ഞാൽ ഏററവും വിശേഷമായ തുറമുഖമായിതീൎന്നിട്ടുണ്ടു്. ഈ രാജ്യത്തുള്ള മററു തുറമുഖങ്ങൾ ഞാറസ്ഥലും മാലിപ്പുറവും കൊടുങ്ങല്ലൂരുമാണ്. ഞാറസ്ഥലും, മാലിപ്പുറവും കൊച്ചിയെപ്പോലെ പ്രധാനമല്ല. കൊടുങ്ങല്ലൂർ പണ്ടു അനവധി കപ്പലുകൾ വന്നിരുന്ന തുറമുഖമായിരുന്നു. കൊല്ലംതോറും പെരിയാർ നദി കൊണ്ടുവരുന്ന മലഞ്ചേണി അഴിക്കൽവീണു മണൽത്തിട്ടുകൾ ഉണ്ടായതിനാലും കൊച്ചി തുറമുഖം അധികം സൌകൎയ്യമായ്പന്നതിനാലും ഈ തുറമുഖത്തിൻെറ പ്രാധാന്യം ഇല്ലാതായിരിക്കുന്നു.

# അദ്ധ്യായം ൯.

## ശീതോഷ്ണസ്ഥിതി.

ഒരു രാജ്യത്തിലെ ശീതോഷ്ണസ്ഥിതി അതിന്റെ സ്ഥാനത്തേയാണ് മിക്കവാറും ആശ്രയിച്ചിരിക്കുന്നത്. അതായത്തു ഭൂഗോളത്തിന്മേലുള്ള സ്ഥാനം. ജലസാമീപ്യം പവ്വതസാന്നിദ്ധ്യം, ഉയരം, കാററുകളുടെ ഗതി ഇവയെ ആശ്രയിച്ചിരിക്കുന്നു എന്നുവേണം പറയുവാൻ.

ഭൂമി ഒരു ഗോളമാണെന്നും, അതു സൂയ്യനെ പ്രദക്ഷിണംവെച്ചുകൊണ്ടിരിക്കുന്നു എന്നും നിങ്ങഠം ധരിക്കണം. ഇങ്ങിനെ ചുററുമ്പോഠം സൂയ്യരശ്മികഠം എല്ലായിടത്തും ഒരുപോലെ തട്ടുന്നില്ല. ഭൂമദ്ധ്യം സൂയ്യനോടധികം അടുത്തിരിക്കുന്നതിനാൽ അവിടെ ഉഷ്ണം അധികമായിരിക്കും. നമ്മുടെ രാജ്യം ഭൂമദ്ധ്യത്തിൽനിന്നു അധികം ദൂരത്തല്ലാത്തതിനാൽ ഇവിടെ സൂയ്യോഷ്ണം കലശലാണ്.

നിങ്ങഠം വെയിലുള്ള ഒരു ദിവസം ഉച്ചക്കു പന്ത്രണ്ടു മണിക്കു പുറത്തു നടന്നാൽ കാൽപൊള്ളുന്നതു എന്തുകൊണ്ടാണ്? നിങ്ങഠം നടക്കുന്ന ദിക്കിലെ മണ്ണിന്നു വെയിൽകൊണ്ടു ചൂടുപിടിച്ചിട്ടാണല്ലോ. എന്നാൽ അപ്പോഠംതന്നെ കുളത്തിലെ വെള്ളം തൊട്ടുനോക്കിയാൽ തണുത്തിരിക്കും. അതിന്നും സൂയ്യോഷ്ണം തട്ടീട്ടില്ലേ? ഉവ്വ്. വെള്ളം സാവധാനത്തിലെ ചൂടുപിടിക്കയുള്ളു, കരയ്ക്കു വേഗം ചൂടുപിടിക്കും. അസ്തമിച്ചാലോ? കര തണുത്തും വെള്ളം അല്പം ചൂടുള്ളതായും ഇരിക്കും. കര വേഗത്തിൽ ചൂടുപിടിക്കുമ്പോലെ വേഗത്തിൽ തണുക്കും. വെള്ളം സാവധാ

നത്തിൽ ചൂടുപിടിച്ചു സാവധാനത്തിൽ തണുക്കുന്നു. അതിനാൽ സമീപം കടലുള്ള രാജ്യങ്ങളിൽ വേനൽക്കാലത്തെ ഉഷ്ണത്തെ കടലിൽനിന്നുള്ള തണുത്ത കാററും, വൎഷക്കാലത്തെ തണുപ്പിനെ കടലിലെ ഉഷ്ണക്കാററും മിതമാക്കിത്തീൎക്കുന്നു. അതിനാൽ അങ്ങനെയുള്ള രാജ്യങ്ങളിൽ വേനലിലെ ഉഷ്ണവും വൎഷത്തിലെ തണുപ്പും കഠിനമായിരിക്കയില്ല.

പൎവ്വതപ്രദേശങ്ങളിൽ മലയുടെ ഏതു ചെരിവിനു നേരെയാണൊ കാൎമ്മേഘങ്ങളോടു കൂടിയ കാററടിക്കുന്നത് ആ ഭാഗത്തു മഴയും തണുപ്പും അധികമായും, മലക്കപ്പുറത്ത് വറൾച്ചയുള്ളതായും ഇരിക്കും. കൊച്ചിരാജ്യം ഭൂമദ്ധ്യരേഖയോടടുത്താകയാൽ ഉഷ്ണമുള്ളതാണ്. മീനം, മേടമാസങ്ങളിൽ സൂൎയ്യന്റെ ഗതി തലയ്ക്കുനേരെ മുകളിൽ കൂടിയാകയാൽ കുംഭം, മീനം, മേടം എന്നിവ ഉഷ്ണമാസങ്ങളാണ്. അപ്പോൾ ഇവിടെ വേനൽക്കാലമാണ്. കായൽതീരങ്ങളിൽ ജലത്തിന്റെ സാമീപ്യത്താൽ ഉഷ്ണം കഠിനമല്ല. മലമ്പ്രദേശങ്ങൾ പൊങ്ങിയിരിക്കുന്നതിനാൽ അവിടെയും ഉഷ്ണം കുറയും. എന്നാൽ മദ്ധ്യമൈതാനം അത്യുഷ്ണപ്രദേശമായിരിക്കും. അതുകൊണ്ടാണ് തൃശ്ശിവപേരൂര് എറണാകുളത്തേക്കാൾ അധികം ഉഷ്ണം.

വായു ഇളകിയാൽ അതിന്നു കാററ് എന്നു പേർ. വേനൽക്കാലത്തെ ഉഷ്ണത്താൽ അറബിക്കടലിൽനിന്നും വെള്ളം ആവിയായി പൊങ്ങുന്നു. ഈ ആവി തണുത്ത് മേഘങ്ങളായി ആകാശത്തിൽ നില്ക്കുമ്പോൾ കാററടിച്ച് ഇവയെ കൊച്ചിക്കു കിഴക്കുള്ള മലകളുടെ സമീപം കൊണ്ടുവരുന്നു. അവക്ക് തണുപ്പുതട്ടുമ്പോൾ മഴയായി പെ

ഷ്യം. ഇപ്രകാരം കഠിനമായി മഴ പെയ്യുന്നതു എടവപ്പാതി മുതൽ കൎക്കിടകം കഴിയുന്നതുവരെയാണ്. ഇതിന്നു കാലവൎഷമെന്നാണ് പേർ.

കടൽതീരത്തുനിന്ന് കിഴക്കോട്ടു പോകുംതോറും മഴ കൂടിയിരിക്കും. എറണാകുളത്തു കൊല്ലത്തിൽ 102 അംഗുലവും, തൃശ്ശിവപേരൂർ 132 അംഗുലവും നെല്ലിയാമ്പതിയിൽ 150 ലധികവും പെയ്യുന്നുണ്ടു്. പാലക്കാട്ടു കാനത്തുറയിൽ കൂടി ഏതാനും മേഘങ്ങൾ കിഴക്കോട്ടുകടന്നുപോകുന്നതിനാൽ ചിറ്റൂർ താലൂക്കിൽ മഴ കുറവാണ്.

കൎക്കിടകം കഴിഞ്ഞാൽ രണ്ടുമാസത്തേക്കു മഴ കുറേശ്ശ മാത്രമേ പെയ്യുന്നുള്ളു. വീണ്ടും തുലാത്തിൽ തുലാവൎഷം തുടങ്ങുകയായി. ഇതുണ്ടാകുന്നതു ബങ്കാള ഉൾക്കടലിൽനിന്നു വീശുന്ന വടക്കുകിഴക്കൻ കാററു കൊണ്ടുവരുന്ന മേഘങ്ങൾ പാലക്കാട്ടു താഴ്വരയിൽകൂടി ഇവിടേക്കു കടക്കുന്നതുകൊണ്ടാകുന്നു. തുലാവൎഷത്തിന്നു ഇടിയും മിന്നലും പ്രധാനമാണ്. എന്നാൽ കാലവൎഷത്തിലേപ്പോലെ മഴ ഇടവിടാതെ നിന്നു പെയ്യുന്നില്ല.

തുലാവൎഷം കഴിഞ്ഞാൽ വൃശ്ചികം, ധനു, മകരം എന്നീ മാസങ്ങളിൽ രാത്രിയും പ്രഭാതത്തിലും കലശലായ ശൈത്യമുണ്ടായിരിക്കും. ഇതിന്നു മഞ്ഞുകാലമെന്നു പറയും. ഈ കാലത്തു ചിറ്റൂർ, തലപ്പിള്ളി, തൃശ്ശിവപേരൂർ എന്നീ താലൂക്കുകളിലേക്കു കാനത്തുറയിൽകൂടി ശക്തിയായ കിഴക്കൻകാററു വീശുന്നുണ്ടു്.

ഇപ്രകാരം കൊച്ചിരാജ്യത്തു ആറുമാസത്തെ വൎഷക്കാലവും, മൂന്നുമാസത്തെ മഞ്ഞുകാലവും, മൂന്നുമാസത്തെ വേനൽക്കാലവുമുണ്ടു്.



# അദ്ധ്യായം ൧൦.

## ഉൽപന്നങ്ങൾ.

<u>വിളവുകൾ:</u>—കാലാവസ്ഥയും ഭൂപ്രകൃതിയും അനുസരിച്ചായിരിക്കും ഉല്പന്നങ്ങൾ. നല്ല ഉഷ്ണവും മഴയും മണ്ണിന്നു നനവും വളക്കൂറുമുള്ള കെച്ചിരാജ്യം സസ്യങ്ങളുടെ വളൎച്ചക്കു പററിയിരിക്കുന്നു. കടലോരം, ഉൾനാട്ടു, മലമ്പ്രദേശം എന്ന മൂന്നു പ്രത്യേകമാതിരി ഭൂമികൾ ഇവിടെയുള്ളതിനാലും, അവയിലെ ഉല്പന്നങ്ങൾ ഭേദപ്പെട്ടിരിക്കുന്നതിനാലും ഈ രാജ്യത്തിൽ പലവിധമായ ഉല്പന്നങ്ങളുണ്ടു്.

കൃഷിചെയ്യാവുന്ന സ്ഥലങ്ങളെ നിലം, പറമ്പു് എന്നു രണ്ടിനമായി തിരിക്കാം. നിലംകൃഷിയിൽ പ്രധാനം നെല്ലാണു്. ഇവിടത്തെ ഏററവും പ്രധാനമായ കൃഷിയും ഇതുതന്നെ. ഇതിന്നു വെള്ളം ധാരാളം വേണം. ആയതു് ഇവിടെ സമൃദ്ധിയാണുതാനും. മഴ കുറവായിരിക്കുന്ന ചിററൂർ താലൂക്കിൽ മാത്രം കൃഷിക്കു വേണ്ട വെള്ളം പുഴകളിൽ ചിറകെട്ടിനിൎത്തി തിരിച്ചുകൊണ്ടുപോകുന്നു. മററു താലൂക്കുകളിൽ മഴ ധാരാളമുള്ളതിനാൽ ഇതു വേണ്ടിവരാറില്ല. ചില നിലങ്ങളിൽ കൊല്ലത്തിൽ ഒരിക്കൽ മാത്രമേ വിളവെടുക്കാറുള്ളു. ആവക നിലങ്ങൾക്കു ഒരുപ്പൂനിലങ്ങളെന്നു പേർ. വളക്കൂറും ജലസൌകൎയ്യവും അധികമുള്ള മററു ചിലവയിൽ രണ്ടു വിളവെടുക്കാറുണ്ടു്. അവക്കു പേർ ഇരുപ്പൂനിലങ്ങളെന്നാണു്. അപൂൎവ്വം ചില നിലങ്ങളിൽ മൂന്നു തവണയും കൃ

ഷിചെയ്യാറുള്ളതിനാൽ അവയെ മുപ്പൂനിലങ്ങളെന്നു വി ളിക്കുന്നു.

മൂന്നുതരം വിളവുകൾക്കു വിരിപ്പ്, മുണ്ടകൻ, പുഞ്ച എന്നാണു പേരുകൾ ഇരിപ്പൂനിലങ്ങളിൽ ചിങ്ങം ഒടു വിലോ കന്നി ആദ്യമായിട്ടോ ആദ്യത്തെ കൊയ്ത്തു ക ഴിയും. കന്നിപ്പൂവെന്നു വിളിച്ചുവരുന്ന ഈ വിരിപ്പാ ണ്. മീനപ്പൂവെന്നു പറയുന്ന രണ്ടാമത്തേതു മുണ്ടകനും ആകുന്നു. ഒരുപ്പൂനിലങ്ങളിൽ വിരിപ്പോ മുണ്ടകനോ ആ വാം. ഇവക്കു പുറമെ കുട്ടാടൻ, കരി, ചാല് എന്നിവ യെല്ലാം ഒരുപ്പൂനിലങ്ങളാണ്.

ഏനാമാക്കൽ കായലിൽ ഒരു പ്രത്യേകതരം കൃഷി ചെയ്യാറുണ്ട്. വേനൽക്കാലത്തു ഇതിലെ വെള്ളം ച ക്രംവെച്ചു വററിച്ചു കൃഷിചെയ്യുന്നു. ഈ തരം കൃഷിക്കു കോൾകൃഷിയെന്നു പറയും. ഇതിന്നു വളരെ ബുദ്ധിമുട്ടും പണച്ചിലവുമുണ്ടെങ്കിലും, കൃഷി പിഴക്കാഞ്ഞാൽ നല്ല ആദായമുള്ളതാണ്. ഇതും ഒരുപ്പൂനിലംതന്നെ. ഒരുപ്പൂ നിലങ്ങളിൽ ചിലതിൽ മണ്ണിൻെറ പരിമയനുസരിച്ചു ഒരു വിള കൊയ്തുശേഷം ചാമ, കടല, എള്ള് മുതിര എ ന്നിവ കൃഷിചെയ്യാറുണ്ട്.

പറമ്പു കൃഷിയിൽ മുഖ്യം തെങ്ങാണ്. കടലോര ങ്ങളിലാണ് തെങ്ങു നല്ലവണ്ണം വളരുക. ഇതിന്നു വെ ള്ളം ധാരാളം വേണ്ടതുതിലാണ്. ഈ നാട്ടിലെ ജന ങ്ങളിൽ ഒരു വലിയഭാഗം ഈ കൃഷികൊണ്ടും,തൽസംബ ന്ധമായ കൈതൊഴിലുകൾകൊണ്ടും അഹോവൃത്തി കഴി ക്കുന്നു.

കവുങ്ങ്:—തെങ്ങുണ്ടാവുന്ന ദിക്കുകളിലെല്ലാം കവു

ങ്ങും ഉണ്ടാവും. എങ്കിലും അധികം നല്ലവണ്ണം ഉണ്ടാവുന്നതു ഉൾനാടായ കൽപ്രദേശത്താണ്. നനക്രമമായി വേണ്ണം. ഇതും നല്ല ആദായം തരുന്നുണ്ട്. തലപ്പിള്ളിതാലൂക്കിലെ വടക്കാഞ്ചേരിയിലും കുന്നംകുളത്തും ധാരാളം അടക്കക്കച്ചവടം നടക്കുന്നു.

ഇവയ്ക്കുപുറമെ കരിമ്പന ചിററൂർ, തലപ്പിള്ളി എന്നീ താലൂക്കുകളിലും, ആനപ്പനയും കുടപ്പനയും മിക്ക കൽപ്രദേശങ്ങളിലും ഉണ്ടാവുന്നുണ്ട്. ഫലവൃക്ഷങ്ങളിൽ പ്രധാനം പ്ലാവും മാവുമാകുന്നു. കടപ്ലാവ്, ചാമ്പ, പുളി, നാരകം, മുരിങ്ങ, കശുമാവു മുതലായവ മററുചില വൃക്ഷങ്ങളാണ്.

വാഴ കൃഷിചെയ്യാൻ പാടില്ലാത്ത പറമ്പുകൾ ചുരുങ്ങും. ഇത് പലതരമുണ്ട്. നേന്ത്രവാഴയൊഴികെ മറെറല്ലാവാഴകളും അദ്ധ്വാനം വളരെ കൂടാതെ ഉണ്ടാവും. അത്യുഷ്ണകാലത്തു മാത്രം നനയ്ക്കണമെന്നേയുള്ളു. നേന്ത്രവാഴക്ക് ശരിയായനനയും വളവും വേണം. കന്നിമാസത്തിൽ കന്നുകൾ വെച്ചാൽ പിന്നത്തെ ഓണത്തിന്നു കുലവെട്ടാം. ഉൾനാട്ടിലെ ചെമ്മണ്ണിലാണ് ഇതു നല്ലവണ്ണം ഉണ്ടാവുന്നത്.

മലയാളത്തിലെ മറെറാരു കൃഷിയാണ് "കുരുമുളക്". ഇത് കൊച്ചിരാജ്യത്തും ഉണ്ടാവും. പറമ്പുകളിൽ മാവ്, പ്ലാവ് മുതലായ വൃക്ഷങ്ങളിന്മേൽ മുളകുകൊടി പടത്താറുണ്ട്. ഇവ കൂടാതെ പറമ്പുകളിലും പാടങ്ങളിലും മത്ത, കുമ്പളം, വെള്ളരി, പടവലം, പാവലം, ഇഞ്ചി, മഞ്ഞൾ, വെററില, ചേന, ചേമ്പ്, മധുരക്കിഴങ്ങു, കൊള്ളി എന്നിവയും കൃഷിചെയ്യാറുണ്ട്.

മലകളിൽനിന്നും ലഭിക്കുന്ന ഉല്പന്നങ്ങളെപ്പററിയും അറിയേണ്ടതുണ്ട്. കെട്ടിടങ്ങൾ പണിയുന്നതിന്നു മരം ആവശ്യമാണ്. ഇതിന്നു പററിയ വലിയ വൃക്ഷങ്ങൾ കാടുകളിൽ തന്നത്താൻ വളരുന്നുണ്ട്. ചിലവ കൃഷിചെയ്യപ്പെടുന്നതുമുണ്ട്. പ്രധാനം തേക്കാണ്. തേക്കിനു ചിതൽക്കേടില്ലെന്നു മാത്രമല്ല, അതിൽ ഒരു മാതിരി എണ്ണമയമുള്ളതിനാൽ ആണി തറച്ചാൽ തുരുമ്പും ബാധിക്കയില്ല. ചിററൂർ കാനത്തിലേയും പോത്തുണ്ടിയിലേയും തേക്കാണ് തടിമുഴുപ്പുള്ളവ. വീട്ടിയും കരിമരവുമാണ് പിന്നെ വിലപിടിച്ച മരങ്ങൾ. വെടക്കൊറന്ന, ഇരുമുള്ള്, മരുത്, കുന്നിവാക, അകിൽ, മയലെള്ള്, നെവാവ്, അയിനി, വെന്തേക്ക്, ചടച്ചി മുതലായവയും തടിക്കുപയോഗമുള്ള മററു വൃക്ഷങ്ങളാണ്. എലവ്, ചടച്ചി, മുള, പാല, ഞാവൽ എന്നീ വൃക്ഷങ്ങൾ കടലാസ്സുണ്ടാക്കാൻ ഉപകരിക്കുന്നു. പുന്ന, പൂവം, വേപ്പ, മരോട്ടി മുതലായവയിൽനിന്നു എണ്ണയും, പ്ലാശ്, ചേര് എന്നിവയിൽനിന്നു അരക്കും, മട്ടിയിൽനിന്നു മട്ടിപ്പാല്യം, കടുക്കയിൽനിന്നും കൊന്നയിൽനിന്നും തോൽ ഊറക്കിടുവാനുള്ള സാധനങ്ങളും കിട്ടുന്നു. വനത്തിലെ ഉല്പന്നങ്ങളിൽ കാപ്പി, ഏലം, മെഴു, തേൻ, ഇഞ്ചി, ഇഞ്ചിപ്പുല്ല് എന്നിവ പ്രധാനങ്ങളാണ്. കാപ്പികൃഷി നെല്ലിയാമ്പതിയിൽ മാത്രമേയുള്ളു.

ഇപ്പോൾ മിക്കവാറും എല്ലാമലപ്രദേശങ്ങളിലും റബ്ബർ കൃഷി നടത്തിവരുന്നു. പാലപ്പിള്ളിയിലാണ് ഇതു ആദ്യം കൃഷിചെയ്തത്. ചിററൂർ താലൂക്കിൽമാത്രം കുറേശ്ശ കരിമ്പും കൃഷിചെയ്യാറുണ്ട്.

ലോഹങ്ങൾ ഇവിടെ അപൂൎവ്വമാണ്. പണ്ടു കൊ

ടുങ്ങല്ലൂർ പുഴയിലും തീരത്തും ഉള്ള മണ്ണിൽനിന്നു സ്വർണ്ണപ്പൊടി കിട്ടിയിരുന്നുവത്രെ. എങ്കിലും ഇപ്പോഴില്ല. ചിറ്റൂർ താലൂക്കിലെ മണ്ണിൽ ഇരിമ്പയിർ ഉണ്ടെന്നു പറയുന്നു. പക്ഷെ അതും എടുക്കാറില്ല.

---

## അദ്ധ്യായം ൧൧.

## ജന്തുക്കൾ.

ഉഷ്ണഭൂമിയിൽ സാധാരണ കണ്ടുവരാറുള്ള പലതരം ജന്തുക്കൾ ഇവിടെയുണ്ട്. കാട്ടുമൃഗങ്ങളിൽ വലിയതും ഉപയോഗമുള്ളതും ആനയാണ്. ട്രാംവണ്ടി നടപ്പായ തോട്ടുക്കുടി മലയുടെ ഉൾഭാഗത്തേക്കു മനുഷ്യർ പ്രവേശിച്ചുതുടങ്ങിയതിനാൽ ഇവിടെയുണ്ടായിരുന്ന അസംഖ്യം ആനകൾ അയൽക്കാടുകളിലേക്കു പോയിരിക്കുന്നു. പാലപ്പിള്ളിയിലും നെല്ലിയാംപതിയിൽ പറമ്പിക്കുളത്തും സൎക്കാരിൽനിന്നും ആനക്കുഴികൾ കുത്തിട്ടുണ്ട്. വാണിയമ്പാറക്കു സമീപം ആന ദുർല്ലഭമല്ല. പുലി, കരടി, കാട്ടുപോത്ത്, പുള്ളിപ്പുലി, പലതരം മാൻ, പന്നി, കുരങ്ങുകൾ, മലയണ്ണാൻ എന്നിവ എല്ലാമലകളിലുമുണ്ട്. പന്നിയും മുള്ളനും കൃഷിക്കാൎക്കു വലിയ നഷ്ടം വരുത്തും.

വീട്ടുമൃഗങ്ങൾ:—വീട്ടുമൃഗങ്ങളിൽ ഏറ്റവും ഉപയോഗമുള്ളത് പശുവാണ്. ഇവിടത്തെ പശുക്കൾ ചെറിയവയും ശക്തി കുറഞ്ഞവയും ആകുന്നു. പരദേശത്തെ പശുക്കളോളം പാലും കാണുകയില്ല. പാൽതരുന്ന മറ്റു മൃഗങ്ങൾ എരുമയും കോലാടുമാകുന്നു. കാളയും പോ

ത്തും ഉഴവിന്നും വണ്ടിവലിപ്പാനും ഉപകരിക്കുന്നു. ചിറ്റൂർതാലൂക്കിൽമാത്രം ചെമ്മരിയാടിനെ വളൎത്താറുണ്ടു്. കുന്നംകുളം മുതലായ ദിക്കുകളിൽ പോൎക്ക (നാട്ടുപന്നി) ഒരു പ്രധാന വീട്ടുമൃഗമാണു്.

നമ്മുടെ നാട്ടിൽ പലതരം പക്ഷികളുമുണ്ടു്. കോഴിയും താറാവും വീട്ടുപക്ഷികളായി പറയാം. മയിലും തത്തയും ഭംഗിക്കായി വളൎത്തുന്നവയാണു്. കാക്ക, പരുന്തു്, കഴുകൻ, മൂങ്ങ, ചെമ്പോത്തു്, കുയിൽ, കുളക്കോഴി, കൊക്കു്, പ്രാവു്, കിളികൾ എന്നിവ മററു പക്ഷികളാണു്.

ഇഴ ജാതിയിൽ പ്രധാനം പാമ്പാകുന്നു. കൽപ്രദേശങ്ങളിലുള്ള വസ്സു് വളരെ വിഷമുണ്ടു്. അവയിൽ മൂൎഖൻ പ്രധാനം. ഈ വൎഗ്ഗത്തിൽപെട്ട മററു ജന്തുക്കളാണു് മുതല, അരണ, ഓന്തു, ആമ എന്നിവ. ജലാശയങ്ങളിൽ പലതരം മത്സ്യങ്ങളുമുണ്ടു്. ചെമ്മീനും ചാളയും വളമായിട്ടു ഉപയോഗിക്കുന്നു. ചാളനെയ്യു് ഔഷധമായി എടുക്കാറുണ്ടു്. ഇവ രണ്ടും അന്യദേശങ്ങളിലേക്കു കയററിപ്പോകുന്നു.

## അദ്ധ്യായം ൧൨.

### ജനങ്ങൾ.

തെക്കെ ഇന്ത്യയിൽ ഇത്രയധികം ജനം തിങ്ങിപ്പാൎക്കുന്ന മറെറാരു പ്രദേശമില്ല. ചതുരശ്രനാഴികക്കു ശരാശരി 960 വീതം ജനങ്ങളുണ്ടു്. ഇവിടെ മലമ്പ്രദേശ

ങ്ങളും കായലുകളും അധികമാണ്. അവയെ ഒഴിവാക്കിയാൽ ചതുരശ്രനാഴികക്കു 1600 വീതം ജനസംഖ്യ കണക്കാക്കാം. കടലോരത്താണു ജനത്തിരക്കധികമുള്ളത്. അവിടെ ചതുരശ്രനാഴികക്കു 2000 വീതം ജനങ്ങളുണ്ട്. ബഹളമുള്ള പട്ടണങ്ങളിലേക്കാൾ നാട്ടുപുറവാസമാണു് നാട്ടുകാർ ഇഷ്ടപ്പെടുന്നതു്. അതിനാൽ നൂററുക്കു് 13 വീതമേ പട്ടണങ്ങളിൽ താമസിക്കുന്നുള്ളു.

1931-ലെ ജനസംഖ്യ കണക്കനുസരിച്ചു് കൊച്ചിരാജ്യത്താകെ 12,05,016 ജനങ്ങളുണ്ടായിരുന്നതു പത്തുകൊല്ലം കൊണ്ടു്—അതായതു് ഈയിടെ എടുത്ത കണക്കുപ്രകാരം 14,22,875 (696889 പു. + 725986 സ്ത്രീ) ആയി വർദ്ധിച്ചിരിക്കുന്നു. ഈ രാജ്യത്തെ ജനസംഖ്യ വർദ്ധിക്കാൻ കാരണം ഇവിടത്തെ ഫലപുഷ്ടി, (അതുകാരണം ക്ഷാമമില്ലായ്മ) നാട്ടുകാർക്കു സ്വദേശം വിടാനുള്ള വിസമ്മതം, താമസസൌഖ്യം എന്നിവയാണ്. രാജ്യത്തിന്റെ വലിപ്പമനുസരിച്ചു നോക്കുമ്പോൾ കൊച്ചിരാജ്യത്തു മദ്രാസിലും തിരുവിതാംകൂറും ഉള്ളതിനേക്കാൾ ജനത്തിരക്കധികമാണ്. ഒരു ചതുരശ്രനാഴികക്കു് ഇവിടെ തൊള്ളായിരത്തിലധികം ജനങ്ങളുണ്ടല്ലൊ.

ജനങ്ങളിൽ അധികവും ഹിന്തുക്കളാണ്. 100ക്കു 65 വീതം ഹിന്തുക്കളും 24 വീതം ക്രിസ്ത്യാനികളും 7 വീതം മുഹമ്മദീയരും ബാക്കി മററുവകക്കാരുമാണ്. ക്രിസ്ത്യാനികൾ അധികമുള്ളതു കൊച്ചികണയന്നൂർ താലൂക്കിലാണ്. മുഹമ്മദീയർ അധികമായി കൊടുങ്ങല്ലൂർ താലൂക്കിൽപ്പെട്ട അഴീക്കോട്ടും എറിയാട്ടും വില്ലേജുകളിലാണ്. ഹിന്തുക്കൾ എല്ലായിടത്തുമുണ്ട്. ഹിന്തുക്കളിൽ

അധികവും ഈഴവരും നായന്മാരുമാണ്. ചില താലൂക്കുകളിൽ ജൂതന്മാരെന്നും ജെയിനർ എന്നും രണ്ടു പ്രത്യേകമതക്കാരുണ്ടു്. അവരുടെ സംഖ്യ വളരെ കുറവാണ്. മലയരും കാടരും കാടുകളിൽ പാൎക്കുന്ന ജാതിക്കാരാണ്. ഈ രാജ്യത്താകെ 2734 മതാലയങ്ങളുണ്ടു്.

ഭാഷ:—കൊച്ചിരാജ്യത്തു നടപ്പുള്ള പ്രധാനഭാഷ മലയാളമാണ്. 100-ക്കു 90-ലധികവും ആളുകൾ ഈ ഭാഷ സംസാരിക്കുന്നു. അതു കഴിഞ്ഞാൽ പ്രധാനം തമിഴാണ്. 100ക്കു 6വീതം ജനങ്ങൾ ഈ ഭാഷ സംസാരിക്കുന്നു. തെലുങ്ക്, ഹിന്തുസ്ഥാനി, മറാത്തി എന്നീ ഭാഷകളും അപൂൎവ്വം ചിലർ സംസാരിക്കുന്നുണ്ടു്. കൊങ്ങിണികളും കുടുമിച്ചെട്ടികളും സംസാരിക്കുന്ന ഭാഷ മറാത്തിയിൽ ഒരു വകഭേദമാണത്രെ. ഇപ്പോൾ എല്ലായിടത്തും ഇംഗ്ലീഷ് വൎദ്ധിച്ചുതുടങ്ങിയിരിക്കുന്നു.

ദക്ഷിണേന്ത്യയിലെ മററു മിക്ക രാജ്യങ്ങളേക്കാൾ വിദ്യാഭ്യാസവിഷയത്തിൽ കൊച്ചിരാജ്യം മുമ്പാണ്. ജനങ്ങളിൽ 1000-നു 274 പുരുഷന്മാരും 99 സ്ത്രീകളും എഴുത്തും വായനയും വിവരമുള്ളവരാണ്. ഒട്ടാകെയുള്ള ഹിന്തുക്കളിൽ 100-ക്കു 16-ം, ക്രിസ്ത്യാനികളിൽ 26-ം, മുസൽമാന്മാരിൽ 9-ം, അക്ഷരജ്ഞാനമുള്ളവരാണ്. തമിഴ്ബ്രാഹ്മണർ, മലയാളിക്ഷത്രിയർ, ക്രിസ്ത്യാനികൾ, നായന്മാർ എന്നീ ജാതിക്കാർ ഈ വിഷയത്തിൽ മുമ്പായി നില്ക്കുന്നു.

---

## അദ്ധ്യായം ൧൨

## തൊഴിൽ

ജനങ്ങളുടെ മുഖ്യ തൊഴിൽ കൃഷിയാണു്. 100-ക്ക 51 വീതം, അതായതു 7 ലക്ഷത്തോളം ആളുകൾ ഈ തൊഴിൽ അവലംബിച്ചിരിക്കുന്നു. പ്രധാനം നെൽകൃഷിയാണു്. 100-ക്ക 30 വീതം ജനങ്ങൾ മറ്റോരോ തൊഴിലിൽ ഏർപ്പെട്ടിരിക്കുന്നു. നെൽകൃഷി കഴിഞ്ഞാൽ തെങ്ങുകൃഷിയാണു പ്രധാനം. കടൽതീരത്തും കായൽക്കരകളിലുമാണു് ഈ കൃഷി നല്ല അനുഭവം തരുന്നതു്. ഇതു സംബന്ധമായി കൊപ്രയുണ്ടാക്കുക, വെളിച്ചെണ്ണയാട്ടുക, മടൽ മൂടി ചകിരിതല്ലുക, കയറുപിരിക്കുക, കള്ളുചെത്തുക, വാററി ചക്കരയെടുക്കുക—എന്നീ പല വ്യവസായങ്ങളും നടന്നുവരുന്നുണ്ടു്. ചിറയ്ക്കൽ താലൂക്കിൽ പനയിൽനിന്നാണു കള്ളെടുക്കുന്നതു്. 25,000 ത്തോളം ജനങ്ങൾക്കു തൊഴിൽ ഇതാണു്. കയറുപിരിക്കലും ചവിട്ടിയുണ്ടാക്കലും അനേകംപേരുടെ തൊഴിലാണു്. കൊച്ചികണയന്നൂർ താലൂക്കിൽ ചക്കാന്മാർ എന്നു പറയുന്നവർ എണ്ണയാട്ടൽ ജാതിത്തൊഴിലായി വെച്ചുകൊണ്ടിരിക്കുന്നു. ഇപ്പോൾ എണ്ണ, വെളിച്ചെണ്ണ മുതലായതു യന്ത്രച്ചക്കുകളിലാണു ആട്ടാറു്. ഈ രാജ്യത്തു ഇപ്രകാരമുള്ള പത്തോളം ആവിയന്ത്രശാലകളുണ്ടു്. ഇവയിൽനിന്നുതന്നെ കൊല്ലംതോറും 18000 ടൺ വെളിച്ചെണ്ണയാട്ടി എടുക്കുന്നുണ്ടു്. കൊപ്രയിൽനിന്നല്ലാതെ എള്ളു്, ഇഞ്ചിപ്പുല്ലു്, മരോട്ടി, അവണക്കു് എന്നിവയിൽനിന്നും എണ്ണ എടുക്കാറുണ്ടു്.

ഇനി പറയേണ്ടതു പരുത്തിയെ സംബന്ധിച്ച വ്യവസായമാണ്. നൂൽനൂൽക്കൽ അധികം നടപ്പില്ല. പരുത്തിനൂൽകൊണ്ടുമാത്രം വസ്ത്രം നെയ്യുന്നു. ചാലിയന്മാരും ചേടന്മാരുമാണ് ഈ തൊഴിൽക്കാർ. തെക്കൻ താലൂക്കുകളിൽ ചാലിയർ പരുക്കൻതോർത്തുമുണ്ടുകൾ നെയ്യുന്നു. ചിററൂരും കുത്താമ്പിള്ളിയിലും ചേടന്മാർ അധികം നേർമ്മയായ പാവുതരങ്ങൾ കസവിട്ട് നെയ്യുന്നുണ്ട്. ഇപ്പോൾ യന്ത്രനെയ്ത്തും നടപ്പായിട്ടുണ്ട്. തൃശ്ശിവപേരൂരിലെ പുഷ്പഗിരി (പൊങ്ങണം) നെയ്ത്തുശാലയും ആമ്പല്ലൂർ നൂൽനൂൽപ്പ് ശാലയുമാണ് പ്രധാനം.

തലപ്പിള്ളി, തൃശ്ശിവപേരൂർ താലൂക്കുകളിൽ കുറവന്മാർ മേത്തരം പുൽപായകൾ നെയ്യുന്നുണ്ട്. വിലപിടിച്ച വീരാളിപ്പായകൾ ചേലക്കരയും വടക്കാഞ്ചേരിയും ഉണ്ടാക്കുന്നവയാണ്. കൈതയുടെ ഓലകൊണ്ടു പായ, വട്ടി മുതലായവയും മുളയുടേയും ഈററയുടേയും അലകുകൊണ്ടു പനമ്പ്, കൊട്ട, മുറം മുതലായതും പറയരും ചെറുമക്കളും ഉണ്ടാക്കുന്നു. നിത്യതക്കു ഇവ വളരെ ഉപകാരമുള്ളവയും ചുരുങ്ങിയ വിലക്ക് കിട്ടുന്നതും ആയ ഈ തൊഴിൽ 22,000 ജനങ്ങൾക്കു ഉപജീവനം നൽകുന്നുണ്ട്.

തലപ്പിള്ളി, തൃശ്ശിവപേരൂർ, മുകുന്ദപുരം എന്നീ മൂന്നു താലൂക്കുകളിലും അടയ്ക്കു വെട്ടി ഉണക്കി പരദേശത്തേക്കയക്കുന്നു. കാടുകളിൽനിന്നു ധാരാളം മരം കിട്ടുന്നതിനാൽ ഇവയെ എറണാകുളം, മട്ടാഞ്ചേരി, തൃശ്ശിവപേരൂർ മുതലായ പട്ടണങ്ങളിൽ കൊണ്ടുവന്നു അറുത്തു പലകകളാക്കുന്നു. തൃശ്ശിവപേരൂരും എറണാകുളത്തിനു സ

മീപം രാമൻതുരുത്തിലും മരം അറക്കുവാൻ യന്ത്രശാലകളുണ്ട്. 27000 ജനങ്ങൾ മരപ്പണിയെ അവലംബിച്ചിരിക്കുന്നു. ഉൾനാട്ടിലെ കളിമണ്ണുകൊണ്ടു കുശവന്മാർ (കുമ്പാരന്മാർ) ചട്ടി, കലം, കുടം മുതലായ പാത്രങ്ങൾ ഉണ്ടാക്കുന്നുണ്ട്. വിലച്ചുരുക്കത്താൽ ഈ തൊഴിൽ ദരിദ്രക്കാണ് അധികം ഉപകാരമായിത്തീരുന്നതു്. കുറെക്കാലമായി ഓടും ഇഷ്ടികയും പലേടങ്ങളിലും ആവിയന്ത്രത്താൽ ഉണ്ടാക്കുന്നുണ്ട്. തൃശ്ശിവപേരൂർ താലൂക്കിൽതന്നെ 14 ഓട്ടുകമ്പനികളുണ്ട്. ചിററൂരും രണ്ടെണ്ണമുണ്ട്. വെന്തലയും അഡ്ഡൃരും ഉള്ളവ മുകുന്ദപുരത്തിൽ ഉൾപ്പെടുത്താം.

ഈ രാജ്യത്തു മിക്ക വീടുകളിലേക്കും വേണ്ടിവരുന്ന നെല്ല് അതാതു വീടുകളിൽതന്നെ കുത്തുകയാണ്. എന്നാൽ കച്ചവടത്തിനായി അരി ശേഖരിക്കുന്നതു ആവിയന്ത്രങ്ങളുടെ സഹായത്താൽ കുത്തിട്ടാകുന്നു. പള്ളുരുത്തി, മട്ടാഞ്ചേരി, തൃശ്ശിവപേരൂർ, കൊടുങ്ങല്ലൂർതാലൂക്കിൽ കോട്ടപ്പുറവും ശൃംഗപുരവും എന്നീ ദിക്കുകളിൽ മില്ലുകളുണ്ട്.

മീൻപിടുത്തം ഇവിടത്തെ മറെറാരു തൊഴിലാണ്. കായലും കടലോരവുമുള്ള കൊച്ചികണയന്നൂരും കൊടുങ്ങല്ലൂരുമാണ ഇതു മുഖ്യമായി നടക്കുന്നത്. ഏകദേശം 30000 ആളുകൾ ഇതിൽ ഏർപ്പെട്ടിരിക്കുന്നു. ഇവിടെനിന്നു വളരെ വിലയുള്ള ഉണക്കമത്സ്യം കയററിപ്പോകുന്നു.

ഇതിനെല്ലാം പുറമെ ആശാരി, മൂശാരി, തട്ടാൻ, കരുവാൻ (കൊല്ലൻ) എന്നീ ജാതിത്തൊഴിൽക്കാരും

കൊച്ചിരാജ്യത്തുണ്ട്. മരപ്പണി ആശാരിയും, ഓട്ടുപണി മൂശാരിയും, ഇരിമ്പുപണി കരുവാനും, പൊൻപണി തട്ടാനും നടത്തുന്നു. ചേന്നമംഗലത്തും കൊടുങ്ങല്ലൂരും ഉള്ള മൂശാരിമാർ ഓട്ടുപണിയിൽ സമൎത്ഥരാണ്. തൊഴിലുകളുടെ കൂട്ടത്തിൽ പറയേണ്ടതായ കച്ചവടത്തെപ്പററിയും അറിഞ്ഞിരിക്കേണം.

---

## അദ്ധ്യായം ൧൪.

### കച്ചവടം.

ഈ നാട്ടിലെ കടൽതീരങ്ങളിൽ കയറും ചവിട്ടിയും ധാരാളം ഉണ്ടാക്കുന്നുണ്ട്. ഉൾനാട്ടിലുള്ള പറപ്പൂക്കര, പരിയാരം എന്നീ പ്രദേശങ്ങളിൽ മേൽപറഞ്ഞ സാധനങ്ങൾ അപൂൎവ്വമാണെങ്കിലും മത്തനും നേന്ത്രക്കായും ധാരാളം ഉണ്ടാവും. ഇത്തരം കാൎയ്യനികൾ കടലോരത്തു സമൃദ്ധിയല്ലാത്തതിനാൽ, അവയെ ഉൾനാടുകളിൽനിന്നു കൊണ്ടുവരികയും, ഉൾനാട്ടുകാർ കയർ മുതലായവയെ വാങ്ങുകയും ചെയ്യുന്നു. മിക്കവാറും സാധനത്തിന്നു പകരം സാധനം കൊടുക്കാതെ പണം കൊടുക്കുകയാണ് അധികം നടപ്പ്. ഇതാണ് അതിന്റെ വില. ഇപ്രകാരം സാധനങ്ങളെ കൊടുക്കുകയും വാങ്ങുകയും ചെയ്യുന്നതിന്നാണ് കച്ചവടം എന്നു പറയുന്നത്.

നമ്മുടെ രാജ്യത്തിന്റെ നാനാഭാഗങ്ങൾ തമ്മിൽ കച്ചവടം നടത്തുന്നതിന്നു പുറമെ, ഈ രാജ്യം അന്യരാജ്യങ്ങളുമായിട്ടും കച്ചവടം നടത്തുന്നുണ്ട്. അതുകൊണ്ടാ

ണ് നമുക്കു ഇംഗ്ലണ്ടിലുണ്ടാക്കുന്ന മെഴുകുതിരിയും തുണിച്ചരക്കും കിട്ടുന്നത്.

നാട്ടുകാരിൽ 100 ക്കു 13 വീതം—അതായത് 1,272,80 ആളുകളോളം പല കച്ചവടങ്ങളിലായി ഏർപ്പെട്ടിരിക്കുന്നു. രാജ്യത്തിന്റെ വലിപ്പത്തിന്നൊത്തല്ല ഇവിടത്തെ കച്ചവടാഭിവൃദ്ധി. അതിന്നുള്ള മുഖ്യകാരണങ്ങൾ—പുറം രാജ്യങ്ങളുമായി കച്ചവടം നടത്തുവാൻ സൌകര്യമായ കൊച്ചിത്തുറമുഖം, ചരക്കുകളുടെ പോക്കുവരവിന്നു സൌകര്യമാക്കുന്ന കായലും പുഴകളും, തീവണ്ടി, വിലപിടിച്ച കാടുകൾ, ഭൂമിയുടെ ഫലപുഷ്ടി എന്നിവയാണ്.

പ്രധാന കച്ചവടം കടൽവ്യാപാരമാണ്. കൊച്ചി തുറമുഖത്തുനിന്നു ഈ രാജ്യത്തുണ്ടാവുന്ന അനവധി സാധനങ്ങളെ കപ്പലിൽ കയറ്റിക്കൊണ്ടു പോകുന്നു. ഇവയ്ക്കു ഇവിടുത്തെ "കയറ്റുമതി"യെന്നും, പുറം ദിക്കുകളിൽനിന്നു ഇവിടേക്കു വരുന്നവയ്ക്കു "ഇറക്കുമതി"യെന്നും പറയും. 20 കൊല്ലം മുമ്പെ കൊച്ചി തുറമുഖത്തു 4 കോടിയിലധികം രൂപക്ക് കച്ചവടം നടന്നിട്ടുണ്ട്. ആയത് ഇപ്പോൾ—തുറമുഖപ്പണിക്കു ശേഷം—വളരെ വൎദ്ധിച്ചിട്ടുണ്ട്.

കയറ്റുമതിയിൽ മുക്കാലും തെങ്ങിൽനിന്നുള്ള സാധനങ്ങളാണ്. ഇവ ഒരു കോടിയിലധികം വിലക്കുള്ള വെളിച്ചെണ്ണയും, മുക്കാൽകോടി വിലക്ക് കയറും, 35 ലക്ഷം വിലക്ക് കൊപ്രയും, പന്ത്രണ്ടര ലക്ഷത്തിന്നു പിണ്ണാക്കും ആകുന്നു. തേയിലയും കുരുമുളകും ഇവിടെനിന്നു കയറ്റാറുണ്ടെങ്കിലും മിക്കതും തിരുവിതാംകൂർ ചരക്കുകളാണ്. ഇവിടെനിന്നുള്ളവ പ്രധാനമായി ഇംഗ്ലണ്ട്, മ

ററു യൂറോപ്പിലെ രാജ്യങ്ങൾ, അമേരിക്ക, ബൊമ്പായി, ബർമ്മ എന്നീ ദിക്കുകളിലേക്കാണ് പോകുന്നത്.

ഇറക്കുമതിയിൽ പ്രധാനം നെല്ല്, അരി, തുണി സ്സാമാനങ്ങൾ, മററു ധാന്യങ്ങൾ മണ്ണെണ്ണ, മരപ്പണികൾ, നൂല്, ഇരിമ്പുസാമാനങ്ങൾ ലോഹങ്ങൾ എന്നിവയാണ്. കരവഴിയായി തടി, ഉപ്പിട്ടുണക്കിയ മത്സ്യം വെളിച്ചെണ്ണ, വെറ്റടക്ക, നെല്ല് എന്നിവയും പുറരാജ്യങ്ങളിലേക്കു കൊണ്ടുപോകുന്നു. കരമാർഗ്ഗമായ ഇറക്കുമതികൾ നെല്ല്, അരി, കൊത്തമല്ലി, ഉലുവ, ഉള്ളി, പഞ്ചസാര, പുകയില മുതലായവയാണ്.

---

## അദ്ധ്യായം ൧൭.

---

## കച്ചവടമാർഗ്ഗങ്ങൾ.

ഈ രാജ്യത്തു പോക്കുവരവിനുള്ള മാർഗ്ഗങ്ങൾ റോഡുകൾ, പുഴകൾ, കായലുകൾ, തീവണ്ടി, ട്രാം, തോട്ടുകൾ എന്നിവയാണ്. ട്രാം മാത്രം ചരക്കുകൾ കൊണ്ടുവരുവാൻ മാത്രമേ ഉപയോഗപ്പെടുത്തുന്നുള്ളു.

പണ്ട് ഇവിടെ നല്ല റോഡുകൾ ഉണ്ടായിരുന്നില്ല. ഉണ്ടായിരുന്നവയിൽക്കൂടി കഷ്ടിച്ചു ആളുകൾ കാൽനടയായി യാത്രചെയ്തിരുന്നതല്ലാതെ വണ്ടികൾക്കുപകരിച്ചിരുന്നില്ല. കർണ്ണൽ മൺറോവിൻെറ ഭരണകാലത്താണ് ആദ്യമായി ഇവിടെ നിരത്തുകൾ വെട്ടിച്ചത്. ദിവാൻ ശങ്കരവാരയരാണ് ഇപ്പോഴുള്ളമാതിരി റോഡുകളും, പുഴകൾക്കു പാലങ്ങളും, കടത്തു ഏർപ്പാടുകളും, തോടുകളും ഉണ്ടാക്കിയതു്.

റോഡുകഠം:—ആകെ 485 നാഴിക ദൂരം റോഡുകളുണ്ടു്. അവയിൽ കടലോരത്തുള്ള ചിലതൊഴിച്ചു ബാക്കിയെല്ലാം കല്ലിട്ടു നിരത്തുകളാണു്. ഇവയെല്ലാം സക്കാരിൽനിന്നു സംരക്ഷിച്ചുപോരുന്നു. റോഡുകഠംക്കരികെ നടക്കാവു് വൃക്ഷങ്ങഠം വെച്ചിട്ടുണ്ടു്. ചിലേടത്തു വഴിയരികെ വഴിയമ്പലങ്ങളും, എല്ലാ പ്രധാനപട്ടണങ്ങളിലും മുസാവരി ബങ്കളാവുകളും സ്ഥാപിച്ചിട്ടുണ്ടു്.

രാജ്യത്തിൻെറ മദ്ധ്യമായ തൃശ്ശിവപേരൂർനിന്നാണു അധികം റോഡുകഠം പുറപ്പെടുന്നതു്. പ്രധാന റോഡുകഠം—തൃശ്ശിവപേരൂർനിന്നു ചെറുതുരുത്തിക്കു പോകുന്നതും, വാണിയമ്പാറക്കു പോകുന്നതും, തെക്കെ കരുപ്പടന്ന വരെ ചെല്ലുന്നതും, ചാലക്കുടി വഴിയായി എറണാകുളത്തേക്കു പോകുന്നതും, ചൂണ്ടൽവഴി കുന്നംകുളത്തേക്കു പോകുന്നതും; തൃപ്രയാററക്കു പോകുന്നതുമാകുന്നു. വടക്കാഞ്ചേരിയിൽനിന്നു കുന്നംകുളത്തേക്കും, ചേലക്കരവഴി പഴയന്നൂക്കും, എറണാകുളത്തുനിന്നു തൃപ്പൂണിത്തുറവഴി കണയന്നൂക്കും റോഡുകളുണ്ടു്.

പുഴ-കായൽ-തോടു്:—റോഡുകഠം നടപ്പാവുന്നതിന്നുമുമ്പിൽ ഗതാഗതം അധികമായി പുഴകളിലും കായലുകളിലും കൂടിയായിരുന്നു. കൊച്ചികണയന്നൂർ, കൊടുങ്ങല്ലൂർ എന്നീ താലൂക്കുകളിലും, മുകുന്ദപുരത്തിൻെറയും തൃശ്ശിവപേരൂരിൻെറയും ഏതാനും ഭാഗങ്ങളിലും വെള്ളത്തിൽക്കൂടി സഞ്ചരിക്കാം. ഈ യാത്ര അധികം ആദായവുമാണു്. രാജ്യത്തിൻെറ തെക്കെ അതിത്തിമുതൽ 60 നാഴിക വടക്കോട്ടു കായൽവഴി സഞ്ചരിക്കാം. ചാലക്കുടി, ആലുവ മുതലായ പുഴകളും ചരക്കുകഠംക്കും ജനങ്ങഠംക്കും ഗതാഗതമാർഗ്ഗങ്ങളായി ഉപകരിക്കുന്നുണ്ടു്. കാ

യൽയാത്ര എളുപ്പമാക്കാൻവേണ്ടി ചിലെടങ്ങളിൽ തോടുകഠം കുത്തിച്ചിട്ടുമുണ്ടു്. അവയിൽ പ്രധാനം — എറണാകുളത്തുനിന്നു തൃപ്പൂണിത്തുറക്കുള്ള യാത്ര എളുപ്പമാക്കുന്ന തെവര-കണ്ടനൂർ തോടും, കൊടുങ്ങല്ലൂരുള്ള വിജയതോടും ഇരിങ്ങാലക്കുടെ നിന്നുള്ള ഷൺമുഖം കനാലും, തൃശ്ശിവപേരൂർ കായലിൽ കൂടിയുള്ള മനക്കോടി തോടും ആകുന്നു. തോടുകളുടെ സംരക്ഷണ ഇപ്പോഠം ഒരു പ്രത്യേകഡിപ്പാർട്ടുമെണ്ടുകാരെ ചുമതലപ്പെടുത്തിയിരിക്കുന്നു. പുഴകളിലും കായലുകളിലും കൂടി ആകെ 100-കടത്തുകളുമുണ്ടു്.

<u>തീവണ്ടിപ്പാത:</u> — 1902-ലാണു ഇവിടെ തീവണ്ടിപ്പാത നടപ്പിലായതു്. ഈ പാത മദ്രാസ്സിൽനിന്നു പശ്ചിമതീരത്തേക്കു പോകുന്ന പാതയിൽ ഷൊർണ്ണൂർനിന്നു കൊച്ചി തുറമുഖത്തേക്കു പോകുന്ന ഒരു ശാഖയാകുന്നു. ഇതിന്നു ആകെ 67 നാഴിക നീളമുള്ളതിൽ 18 നാഴികയോളം തിരുവിതാംകൂറിൽ കൂടിയാണു് പോകുന്നതു്. ഈ പാത പണിയുവാൻ കോടിയിലധികം രൂപ ചിലവായിട്ടുണ്ടു്. ചിലവു കൊച്ചിസക്കാരിൽ നിന്നാണെങ്കിലും, ഭരണം തെക്കെ ഇന്ത്യാകമ്പനിക്കാരാണു നടത്തുന്നതു്. കൊല്ലംതോറും അവർ കൊച്ചി സക്കാരിലേക്കു നല്ല ഒരാദായം കൊടുത്തുവരുന്നു. ഈ പാതയിൽ വടക്കു ഷൊർണ്ണൂർ മുതൽ ചെറുതുരുത്തി, മുള്ളൂക്കര, വടക്കാഞ്ചേരി, മുളകുന്നത്തുകാവ്, പൂങ്കുന്നു്, തൃശ്ശിവപേരൂർ, ഒല്ലൂർ, പുതുക്കാട്, നെല്ലായി, ഇരിങ്ങാലക്കുട, ചാലക്കുടി, അഡൂർ, കറുകുറ്റി, കാലടി, ചൊവ്വര, ആലുവ, ഇടപ്പിള്ളി, എറണാകുളം (വടക്കും തെക്കും തുറമുഖവും) എന്നീ 20 ആപ്പീസ്സുകളുണ്ടു്. ഈ പാത ഇവിടത്തെ തടി മുതലായ മ

ലഞ്ചരക്കുകളെ പുറദേശങ്ങളിലേക്കു കൊണ്ടുപോവാനും മദിരാശി, കോഴിക്കോട്ട് മുതലായ ദിക്കുകളിലെ ചരക്കുകളെ ഇവിടേക്കു കൊണ്ടുവരാനും ഉതകുന്നു.

൪-ാം വെ:— ഇതു ചാലക്കുടി മുതൽ കിഴക്കോട്ടു പറമ്പിക്കുളംവരെ 49½ നാഴിക ദൂരം പണിതിട്ടുള്ള പാതയാകുന്നു ഇതിന്റെ മുഖ്യ ഉദ്ദേശം പറമ്പിക്കുളം മലകളിലെ തേക്കിൻതടികളേയും, മററു മലഞ്ചരക്കുകളേയും കൊണ്ടുവരുവാൻ മാത്രമാണ്. മനുഷ്യൎക്കു കടക്കുവാൻ സാധിക്കാതെ ഇരുട്ടടഞ്ഞുകിടന്നിരുന്ന 125 ചതുരശ്ര നാഴികവിസ്താരമുള്ള മലപ്രദേശങ്ങളിൽനിന്നു തടികൾ കൊണ്ടുവരുന്നുണ്ടു്. ഈ പാത ചാലക്കുടിയിൽനിന്നു ക്രമേണ ഉയൎന്നുയൎന്നു കടൽനിരപ്പിൽനിന്നു 2000 അടിവരെ പൊക്കത്തിൽ ചെന്നിട്ടാണ് അവസാനിക്കുന്നതു്. ഇതു പണിയുവാൻ 2¼ ലക്ഷം രൂപാ ചിലവായിട്ടുണ്ടു്. കൊല്ലംതോറും ൰ലക്ഷം രൂപാ മുതലെടുപ്പുമുണ്ടു്.

---

## അദ്ധ്യായം ൧൩

### കമ്പിത്തപ്പാലും അഞ്ചലും

ദൂരദിക്കിൽ താമസിക്കുന്ന നമ്മുടെ സ്നേഹിതനെ വല്ല വൎത്തമാനവും അറിയിക്കേണ്ടതുണ്ടെങ്കിൽ എങ്ങിനെയാണ് നിവൎത്തിക്കുന്നതെന്നറിയാമോ? പണ്ടു ആളുകളെ പറഞ്ഞയച്ചു വൎത്തമാനങ്ങൾ അറിയിക്കുകയൊ, ആൾവശം എഴുത്തുകൾ കൊടുത്തയച്ചു വിവരം അറിയിക്കുകയോ ചെയ്തിരുന്നു. എന്നാൽ ഇപ്പോൾ ദൂരദിക്കുകളി

ലേക്കു വൎത്തമാനങ്ങൾ അറിയിക്കുവാൻ തപ്പാൽ, അഞ്ചൽ കമ്പി മുതലായ ഏൎപ്പാടുകളുണ്ടു്.

തപ്പാലൊ അഞ്ചലൊ വഴി എഴുത്തുകൾ മൂലമാണ് സാധാരണ വൎത്തമാനങ്ങൾ അറിയിക്കുന്നതു്. മിക്ക സ്ഥലങ്ങളിലും തപ്പാലാപ്പീസ്സുകളും അഞ്ചലാപ്പീസ്സുകളുമുണ്ടു്. നാം ഒരെഴുത്തെഴുതി തപ്പാലാപ്പീസ്സിൽ കൊണ്ടുചെന്നു തപ്പാൽമാസ്റ്ററോടു $1\frac{1}{4}$-ണക്കു് സ്റ്റാമ്പുവാങ്ങി നമ്മുടെ എഴുത്തടക്കം ചെയ്തു ലെക്കോട്ടിന്മേൽ ഒട്ടിക്കുകയോ $1\frac{1}{4}$-ണക്കു തപ്പാൽമാസ്റ്റർ തരുന്ന ലെക്കോട്ടിൽ നമ്മുടെ എഴുത്തു അടക്കം ചെയ്യുകയോ ചെയ്തു പശവെച്ചു അതിന്മേൽ മേൽവിലാസം എഴുതി അവിടെയുള്ള പെട്ടിയിൽ ഇട്ടാൽമതി. എഴുത്തിന്റെ തൂക്കം അധികമായാൽ കൂലി അധികം കൊടുക്കണം. നമുക്കു എഴുതുവാനുള്ള സംഗതി ചുരുക്കവും സ്വകാൎയ്യമല്ലാത്തതും ആയാൽ 9-പൈക്കുള്ള ഒരു തപ്പാൽ കാർഡിൽ എഴുതി പെട്ടിയിലിട്ടാൽ മതി. മുദ്രകൂടാതെ (സ്റ്റാമ്പില്ലാത്ത) അയക്കുന്ന എഴുത്തുകൾക്കു മേൽവിലാസക്കാരന്റെ പക്കൽനിന്നും അധികക്കൂലി പിരിക്കുന്നതാണു്. കൂലിക്കത്തുകളെന്നാണു് ഇവയ്ക്കു പേർ

തപ്പാൽ മാസ്റ്റർ പെട്ടിക്കകത്തുള്ള എഴുത്തുകളെല്ലാം ഒരു നിശ്ചിത സമയത്തെടുത്തു്, ഓരോന്നിന്മേലും ആപ്പീസ്സിലെ മുദ്ര അടിക്കുന്നു. അതിൽപിന്നെ ഓരോ ദിക്കിലേക്കുള്ള എഴുത്തുകളെ പ്രത്യേകം കെട്ടുകളാക്കി അടുത്ത ദിക്കുകളിലേക്കുള്ള കെട്ടുകളെ ഓട്ടക്കാർ വശം കൊടുത്തു അതാതു തപ്പാലാപ്പീസ്സുകളിൽ എത്തിക്കുന്നു. അതാതു തപ്പാൽ മാസ്റ്റർമാർ ഈ കെട്ടുകളിലെ

എഴുത്തുകളിന്മേൽ മുദ്രയടിച്ച് ശിപായിമാർ പക്കൽ മേൽവിലാസക്കാൎക്ക എത്തിക്കും. ദൂരദിക്കുകളിലേക്കുള്ള കെട്ടുകളെ അടുത്ത തീവണ്ടിയാപ്പീസ്സിലെത്തിക്കും. ഈ സഞ്ചിയെ വണ്ടിവരുന്ന സമയം "തപ്പാൽവണ്ടി"യെന്ന പ്രത്യേകമുറിയിലുള്ള ഉദ്യോഗസ്ഥനെ വണ്ടിമാസ്റ്റർ ഏല്പിക്കും. എല്ലാ വണ്ടിയിലും ഒരു തപ്പാൽ വണ്ടിയും മാസ്റ്റരും ഉണ്ടായിരിക്കും. വണ്ടി ഓരോ ആപ്പീസ്സിലും ചെല്ലുമ്പോൾ അതാതുവണ്ടി മാസ്റ്റർമാർ തപ്പാൽ സഞ്ചികളെ തപ്പാൽ മാസ്റ്റർ വശം കൊടുക്കുന്നതും, അതാതു ദിക്കുകളിലേക്കുള്ള സഞ്ചികളെ വണ്ടിയിൽനിന്നു വാങ്ങുന്നതും കാണാം. വണ്ടി പോയ്ക്കൊണ്ടിരിക്കുമ്പോൾ തപ്പാൽ മാസ്റ്റർ തന്റെ മുറിക്കകത്തിരുന്നു എഴുത്തുകളെ പരിശോധിച്ച് ഓരോ ദിക്കിലേക്കും ഉള്ള എഴുത്തുകളെ വെവ്വേറെ കെട്ടുന്നു. ഈ കെട്ടുകളെയാണ് ഓരോ ആപ്പീസ്സിലും ചെല്ലുമ്പോൾ തപ്പാൽമാസ്റ്റർ വണ്ടിമാസ്റ്റൎക്ക കൊടുക്കുന്നതു. ഓട്ടക്കാർ വണ്ടിവരുമ്പോൾ ആപ്പീസ്സിലുണ്ടാവും. അവർ എഴുത്തുസഞ്ചികൾ സമീപമുള്ള തപ്പാലാപ്പീസ്സുകളിലെത്തിച്ചാൽ അതാതു മാസ്റ്റർന്മാർ ശിപായിമാർ വശം കൊടുത്തു മേൽവിലാസക്കാൎക്ക എത്തിക്കും.

ബ്രിട്ടീഷിലെ തപ്പാലേൎപ്പാടുപോലെ നമ്മുടെ ഗവൎമ്മെണ്ടു വക ഏൎപ്പാടാണ് അഞ്ചൽ. അഞ്ചൽ എഴുത്തുകൾ കൊച്ചിയിലും തിരുവിതാംകൂറും മാത്രമേ ചെല്ലുകയുള്ളു. ചിലവു തപ്പാലിനേക്കാൾ ചുരുങ്ങും. ലെക്കോട്ടിന അരയണയും കാർഡിനു നാലുപൈയും കൂലിയേയുള്ളു. ഈ വിലക്ക്പ്രമാണം 2പൈ, 4പൈ, 8പൈ, 10പൈ, 1ണ, 2ണ മുതലായ വിലക്കും സ്റ്റാമ്പുകളുണ്ട്.

ഇവിടെ അഞ്ചൽ ഏൎപ്പാടു തുടങ്ങിയതു് 168 കൊല്ലം മുമ്പാണ്. അക്കാലത്തു സൎക്കാർ വക എഴുത്തുകൾ മാത്രമേ കൊണ്ടുപോയിരുന്നുള്ളു. നാട്ടുകാരോടു പണം വാങ്ങി എഴുത്തുകൾ അയച്ചുതുടങ്ങീട്ടു് 74 കൊല്ലത്തോളമായി. ഇവിടെ ആകെ 45 അഞ്ചലാപ്പീസ്സുകളും, 84 എഴുത്തുപെട്ടികളും സ്ഥാപിച്ചിട്ടുണ്ടു്.

തപ്പാലും അഞ്ചലും വഴി പണവും അയക്കാം. തപ്പാലിൽ ഈ ഏൎപ്പാടിനു "മണിആർഡർ" എന്നും, അഞ്ചലിൽ "ഉണ്ടി" എന്നും പറയും. പണം അയക്കുവാനുള്ള ചിലവിനു കമ്മീഷൻ എന്നുപേർ. അഞ്ചലിൽ 5 കകക്കു 1ണയും തപ്പാലിൽ 2ണയും ആണു കമ്മീഷൻ നിരക്കു്.

ഇതിനുംപുറമെ തപ്പാലിൽ കമ്പി ഏൎപ്പാടും ഉണ്ടു്. അതുകൊണ്ടാണ് കമ്പിതപ്പാൽ എന്നുപറയുന്നതു്. ദൂരദിക്കിലുള്ള ഒരാളെ തിടുക്കവൎത്തമാനങ്ങൾ അറിയിപ്പാൻ ഈ ഏൎപ്പാടുപകരിക്കുന്നു.

നമുക്കയക്കുവാനുള്ള വൎത്തമാനം ചുരുക്കം വാക്കുകളായി മാസ്റ്റർ തരുന്ന ഒരു അച്ചടിഫാറത്തിൽ ഇംഗ്ലീഷിൽ എഴുതികൊടുക്കണം. കമ്പികിട്ടേണ്ടുന്ന ആളുടെ മേൽവിലാസവും വൎത്തമാനവുംകൂടി 8 വാക്കുകളേ ഉണ്ടാകാവു. ഇതിനു 9ണ. കൂലിയാണ്. കൂടുതൽ വാക്കൊന്നിനു 1ണവീതം കൂലിയും കൂടും. കമ്പിആപ്പീസ്സുകളിൽ കമ്പി അടിക്കുവാനുള്ള സാമഗ്രികളുണ്ടാവും. നിരത്തുവക്കത്തുള്ള കമ്പിക്കാലുകളും കമ്പിയും നിങ്ങൾ കണ്ടിട്ടുണ്ടല്ലൊ. ആപ്പീസ്സുകളിലെ യന്ത്രങ്ങളെ ഈ കമ്പിമൂലം അന്യോന്യം ഘടിപ്പിച്ചിട്ടുണ്ടു്. ഓരോ അക്ഷരങ്ങൾക്കും പ്രത്യേകം അടയാളങ്ങളുണ്ടു്. എറണാകുളം ആപ്പീസ്സി

ൽനിന്നു ഇരിങ്ങാലക്കുടക്കു കമ്പിയടിക്കുമ്പോൾ എറണാകുളം മാസ്റ്റർ അവിടത്തെ യന്ത്രം മൂലം കമ്പിവർത്തമാനത്തിലെ അക്ഷരങ്ങളുടെ സംജ്ഞകളെ അനുസരിച്ചു കമ്പിയടിക്കും. ഇരിങ്ങാലക്കുട മാസ്റ്റർ അവിടെയുള്ള യന്ത്രം മൂലം ഈ ശബ്ദങ്ങൾ കേൾക്കയും അവയ്ക്കുള്ള അടയാളങ്ങൾ കുറിച്ചെടുക്കയും ചെയ്യും. കുറിച്ചെടുത്തതെല്ലാം കൂടി നോക്കിയാൽ വർത്തമാനത്തിലെ അക്ഷരങ്ങളായിരിക്കും. ഈ വാക്കുകളെ അദ്ദേഹം ഒരു കടലാസ്സിലെഴുതി ലക്കോട്ടിലാക്കി മേൽവിലാസക്കാരനു എത്തിക്കും.

സാധാരണ കമ്പി പകൽ ക്ലിപ്തസമയങ്ങളിലെ അടിക്കയുള്ളൂ. ഈ സമയം വിട്ടു അടിയന്തിരമായി അടിക്കുന്നതിനു "എക്സ്പ്രസ്സ്" കമ്പിയെന്നു പേർ. ഇതിനു കൂലിയും കൂടും. തീവണ്ടി ആപ്പീസ്സുകളിലും കമ്പി ഏർപ്പാടുണ്ട്.

---

## അദ്ധ്യായം ൰൭.

---

### ഗവർമ്മെണ്ടു്.

കൊച്ചി ഒരു നാട്ടുരാജ്യമാണ്. രാജകുടുംബത്തിലെ വയസ്സുമൂപ്പുള്ള തമ്പുരാനാണു രാജ്യഭാരം കയ്യേൽക്കുക. നമ്മുടെ വലിയ തമ്പുരാനെ 'മഹാരാജാവ്' എന്നാണു പറയുക. സർ ശ്രീ കേരളവർമ്മ മഹാരാജാവാണ് നമ്മുടെ രാജ്യം ഭരിക്കുന്നത്. തിരുമനസ്സുകൊണ്ടു 1116 മേടം 1-ാംനു- സ്ഥാനാരോഹണം ചെയ്തു. തൃപ്പൂണിത്തുറയിലാണ് അവിടത്തെ രാജധാനി. അതിനു "കനകക്കുന്നു കൊട്ടാരം' എന്നു പറയും.

ബ്രിട്ടീഷ് കോയ്മയുടെ കീഴിലുള്ള ഒരു രാജ്യമാകുന്നു കൊച്ചി. മഹാരാജാവിന്നു ഭരണത്തിൽ സ്വാതന്ത്ര്യമുണ്ടെങ്കിലും ബ്രിട്ടീഷ് ഗവര്മ്മേണ്ടിന്നു മേൽക്കോയ്മസ്ഥാനമുണ്ട്. ഇന്ത്യയിൽ ബ്രിട്ടീഷ് അധിപതി വൈസറായിയാകുന്നു. വൈസറായിയുടെ പ്രതിനിധിയായി 'പൊളിററിക്കൽ ഏജൻറ്' എന്നൊരു ഉദ്യോഗസ്ഥൻ നമ്മുടെ രാജ്യത്തുണ്ട്. എറണാകുളത്തിന്ന പടിഞ്ഞാറുള്ള "ബോൾഗാട്ടി"യിലാണ് അദ്ദേഹത്തിൻെറ ബങ്കളാവ്. 1809-ലെ ഉടമ്പടിയിലെ വ്യവസ്ഥപ്രകാരം മഹാരാജാവ് ചില വിഷയങ്ങളിൽ മേൽകോയ്മയുടെ ഉപദേശമനുസരിച്ച പ്രവൃത്തിക്കുന്നു. കൊച്ചി ഗവർമ്മേണ്ടിൽനിന്നു മേൽകോയ്മക്ക് കൊല്ലംതോറും 2ലക്ഷം ക. കപ്പം കൊടുക്കണം.

ഇവിടത്തെ ഭരണത്തിന്നുള്ള ചുമതല ദിവാനാണ്. തിരുമനസ്സിലെ പ്രതിനിധിയെന്ന നിലയിൽ ദിവാൻ എല്ലാ ഭരണവകുപ്പുകളുടേയും ചുമതലക്കാരനാണ്. അദ്ദേഹത്തിൻെറ ആപ്പീസ്സിന്നു "ഹജ്ജൂർ സിക്രട്ടറിയററ്" എന്നു പറയുന്നു. ദിവാൻെറ കച്ചേരിയും താമസവും തലസ്ഥാനമായ എറണാകുളത്താണ്. അദ്ദേഹത്തിൻെറ കീഴിൽ സിക്രട്ടറിയററിലെ എല്ലാ കാര്യങ്ങളുടേയും മേലന്വേഷണത്തിന്നു ഒരു ഗവര്മ്മേണ്ടു സിക്രട്ടറിയുണ്ട്. ജോയിൻററ് സിക്രട്ടറിയുടേയും സൂപ്രേണ്ടുമാരുടേയും സഹായത്തോടുകൂടിയാണ് സിക്രട്ടറിയററുഭരണം നടക്കുന്നത്.

സിക്രട്ടറിയററിൽനിന്നു സകല കാര്യങ്ങളും തിരുമനസ്സറിയിച്ചാണ് പ്രവൃത്തിക്കാറു്. ഹജൂരിൽനിന്നുവരുന്ന

സന്ദേശങ്ങളെ തിരുമനസ്സറിയിക്കാനും അവിടത്തെ കല്പനകളെ ഹജ്ജൂരിൽ അറിയിക്കുന്നതിനുമായിട്ടുള്ള ഉദ്യോഗസ്ഥനാണ് സർവ്വാധികാര്യക്കാർ. സർവ്വാധികാര്യക്കാരാപ്പീസ്സ് കൊട്ടാരത്തിനോടു സംബന്ധിച്ചതന്നേയാണ്. കൊട്ടാരകാര്യങ്ങളുടെ ഭരണത്തിന്നു പാലസ് കൺട്രോളർ എന്ന ഒരു ഉദ്യോഗസ്ഥനും, തിരുമനസ്സിലെക്കു പ്രത്യേകിച്ചു ഒരു പ്രൈവററ് സിക്രട്ടറിയും ഒരു അംഗരക്ഷകനും കൂടിയുണ്ട്.

സിക്രട്ടറിയേററിൽ റവന്യൂ, പബ്ളിക്ക് വർക്സ്, നീതിന്യായം (ലാ ആൻറ് ജസ്റ്റീസ്), പബ്ളിക്ക് ആൻറ് പൊളിററിക്കൽ, ഡെവലപ്പ്മെൻറ്, ധനകാര്യം, എന്നിങ്ങിനെ ആറേഴ വകുപ്പുകളുണ്ട്. ഓരോ വകുപ്പിലും ഒന്നിലധികം ഡിപ്പാർട്ടുമെൻറ്കളുമുണ്ട്. സിക്രട്ടറിയേററിലെ ഓരോ വകുപ്പും ഓരോ സൂപ്രേണ്ടിൻെറ കീഴിലാണ്.

റവന്യൂ:— ഇതിൽ നിലനികുതി, എക്സൈസ് (ഉപ്പ്, കറപ്പ്, കഞ്ചാവ്, മദ്യം മുതലായവ), മലവക, ദേവസ്വം എന്നീ ഡിപ്പാർട്ടുമെൻറുകളടങ്ങും. നികുതിപിരിവിൻെറ അദ്ധ്യക്ഷൻ ദിവാൻപേഷ്കാരും, എക്സൈസിൻേറതു് എക്സൈസ് കമ്മീഷണരും, മലവകയുടെ അധിപൻ കൺസർവേറററും, ദേവസ്വത്തിൻേറതു് ദേവസ്വം കമ്മീഷണരുമാണ്.

പബ്ലിക്ക് വർക്സിൽ പൊതുമരാമത്തു്, കനാൽ മുതലായവ ഉൾപ്പെടും. മേലധികാരം ചീഫ് എഞ്ചിനീയർക്കാണ്. കീഴിൽ അസിസ്റ്റാൻറ് എഞ്ചിനീയർമാരും ഓവർസീയർമാരും കനാൽ സൂപ്രേണ്ടുമാരുമുണ്ട്.

ഡെവലപ്പ്മെൻറ് വകുപ്പിൽ വിദ്യാഭ്യാസം, വൈദ്യം, ആരോഗ്യം, പഞ്ചായത്ത്, കൃഷി, കൊ-ഓപ്പറേഷൻ, കൈത്തൊഴിൽ, വ്യാപാരം എന്നീ ഡിപ്പാർട്ടുമെൻറുകൾ ഉൾപ്പെടുന്നു.

വിദ്യാഭ്യാസഡിപ്പാർട്ടിൻെറ മേലദ്ധ്യക്ഷനാണ് ഡയറക്ടർ. അദ്ദേഹത്തിൻെറ കീഴിൽ 2 ഇൻസ്പെക്ടർമാരും ഒരു ഇൻസ്പെക്ട്രസ്സും ഉണ്ടു്. ഈ രാജ്യത്തു 3 ഒന്നാം ഗ്രേഡ് കോളേജുകളും 50-ൽ അധികം ഹൈസ്കൂളുകളും അനേകം പ്രൈമറി സ്കൂളുകളുമുണ്ടു്. ഇവയ്ക്കു പുറമെ കൈത്തൊഴിൽ വിദ്യാലയങ്ങൾ, തൃപ്പൂണിത്തുറയിലെ സംസ്കൃതകോളേജ്, രാധാലക്ഷ്മിവിലാസം കലാലയം, തൃശ്ശൂരുള്ള ട്രേഡ്സ്കൂൾ എന്നീ സ്ഥാപനങ്ങളും ഈ വകുപ്പിൽ പെടും. വൈദ്യവകുപ്പിൻെറ അധികാരം ചീഫ് മെഡിക്കൽ ആപ്പീസർക്കാണ്. ആരോഗ്യം, പഞ്ചായത്ത് എന്നിവ ഡയറക്ടർ ഓഫ് പബ്ലിക്ക് ഹെൽത്ത് എന്ന അധികാരിയുടെ കീഴിലും, പരസ്പരസഹായ സംഘങ്ങൾ ഒരു റജിസ്ട്രാറുടെ അധീനത്തിലും, കൃഷിവകുപ്പിന്നു അധീശൻ ഒരു ഡയറക്ടരും ആകുന്നു.

നീതിന്യായ വകുപ്പിൻെറ അധികാരം ഹൈക്കോർട്ടിലെ പ്രധാന ജഡ്ജിക്കാണ്. ഇദ്ദേഹത്തെ സഹായിപ്പാൻ 2 ജഡ്ജിമാർകൂടി ഹൈക്കോർട്ടിലുണ്ടു്. ഈ കോർട്ടിൻെറ കീഴിൽ തൃശ്ശിവപേരൂരും എറണാകുളത്തും ഓരോ ജില്ലാക്കോടതിയും താലൂക്കുതോറും മുൻസിഫ് കോടതിയുമുണ്ടു്.

അടിപിടി, കളവ് മുതലായ ക്രിമിനാൽ അന്യായങ്ങളെ മജിസ്ട്രേട്ടുമാരാണ് വിസ്തരിക്കുക. അവരുടെ വി

ധികളെ പരിശോധിക്കാനുള്ള അധികാരം ഡിസ്ട്രിക്ട് മജിസ്ട്രേട്ടിനാണ്. നീതിന്യായവകുപ്പിന്റെ ഭാഗങ്ങൾ തന്നെയാണ് റജിസ്ട്രേഷൻ, പോലീസ്, ജെയിൽ എന്നീ ഡിപ്പാർട്ടുമെന്റുകൾ. ഗവമ്മേണ്ടുവക വരവ്ചിലവ് കണക്കുകൾ സൂക്ഷിക്കേണ്ട ചുമതല കൺട്രോളർക്കാണ്.

ഈ രാജ്യത്തെ മുതലെടുപ്പ് കൊല്ലത്താൽ 1 കോടി 13 ലക്ഷം ക.യും ചിലവ് 1 കോടി 8 ലക്ഷം ക.യും ആണെന്നു കണക്കാക്കിയിരിക്കുന്നു.

നിയമനിർമ്മാണസഭ:—ജനങ്ങളെക്കൂടി ഭരണവിഷയത്തിൽ ഉൾപ്പെടുത്തണമെന്ന ഉദ്ദേശത്തോടുകൂടി ഗവമ്മേണ്ടിൽനിന്നും 1101-ൽ ഒരു നിയമനിർമ്മാണസഭ ഏർപ്പെടുത്തി. ഇതിൽ ജനങ്ങൾ തിരഞ്ഞെടുക്കുന്ന 30 പേരും ഗവമ്മേണ്ടു നിയമിക്കുന്ന 15 പേരും ഉൾപ്പടെ 45 അംഗങ്ങളുണ്ട്. സക്കാർ നിയമിക്കുന്ന അംഗങ്ങൾ വകുപ്പദ്ധ്യക്ഷന്മാരാണ്. ദിവാനാണ് സ്ഥിരാദ്ധ്യക്ഷൻ. അനുദ്യോഗസ്ഥനായ ഒരു ഉപാദ്ധ്യക്ഷനുമുണ്ട്. ഓരോ കൊല്ലത്തേയും വരവുചിലവു കണക്കുകളെപ്പററിയുള്ള ബഡ്ജററ് ഗവമ്മേണ്ടിൽനിന്നു ഈ സഭയിൽ അവതരിപ്പിച്ച് അംഗങ്ങളുടെ സമ്മതത്തോടുകൂടി സ്വീകരിക്കയും നിയമങ്ങൾ ഉണ്ടാക്കയുമാണ് സഭയുടെ പ്രധാന ചുമതല. അടുത്ത കാലത്തു ജനങ്ങൾ തിരഞ്ഞെടുത്ത അംഗങ്ങളിൽ ഒരാളെ ആരോഗ്യം, കൃഷി, പഞ്ചായത്തു, പരസ്പരസഹായം, ഗ്രാമോദ്ധാരണം, ആയുർവ്വേദം എന്നീ വിഷയങ്ങൾക്ക് ചുമതലയുള്ള ഒരു മന്ത്രിയായി നിയമിച്ചിട്ടും ഉണ്ട്.

---

# അദ്ധ്യായം ൰൮

## നഗരശുചീകരണസംഘങ്ങളും (മുൻസിപ്പാലററി) പഞ്ചായത്തുകളും.

ജനത്തിരക്കുള്ള പട്ടണങ്ങളിൽ പലമാതിരി അഴുക്കുകളും മററും ഉണ്ടായിരിപ്പാൻ ഇടയുണ്ട്. അതിനാൽ അവിടങ്ങളിൽ ശുചീകരണം ആവശ്യമാകുന്നു. പണ്ട് ഇവിടെ പട്ടണശുചീകരണം ഗവമ്മെണ്ടുതന്നെയാണ് നടത്തിയിരുന്നത്. ഇപ്പോഴും തൃപ്പൂണിത്തുറയും, കൊടുങ്ങല്ലൂരും സക്കാരിൽനിന്നു നേരിട്ടാണ് ഈ കാര്യം നടത്തുന്നത്. ചില സ്ഥലങ്ങളിൽ ശുചീകരണം, വിളക്കുവെപ്പ് മുതലായ ചുമതലകൾ നഗരപ്രമാണികളെ ഏല്പിക്കുന്നു. ഇവരുടെ സംഘത്തിനു നഗരശുചീകരണസംഘമെന്നു പറയും. ഈ രാജ്യത്തു തൃശ്ശിവപേരൂർ, എറണാകുളം, മട്ടാഞ്ചേരി, പറവൂർ, ഇരിഞ്ഞാലക്കുട എന്നീ 5 സ്ഥലങ്ങളിൽ മുൻസിപ്പൽ സംഘങ്ങളുണ്ട്. അടുത്തുതന്നെ ചിലേടങ്ങളിൽകൂടി തുടങ്ങുവാൻ ആലോചനയുണ്ട്.

സംഘത്തിലെ അദ്ധ്യക്ഷനു മുൻസിപ്പൽ ചെയർമാൻ എന്നു പറയും. ഇതിലെ അംഗങ്ങളെ തിരഞ്ഞെടുക്കുന്നതു ജനങ്ങളാണ്. ഇവരുടെ എണ്ണം പട്ടണത്തിന്റെ വലിപ്പമനുസരിച്ചിരിക്കും. ഒരു മുൻസിപ്പാലററിയുടെ അതിർത്തിക്കകത്തുള്ള പ്രദേശങ്ങളെ ഭാഗിച്ചു ഓരോ മെമ്പരുടെ ചുമതലയിൽ വെയ്ക്കും. ഓരോ വിഭാഗത്തിനും ഓരോ വാർഡ് എന്നാണ് പറയുക. റോഡുകളടിച്ചു വെടിപ്പാക്കുക, വഴിവക്കുകളിൽ വിളക്കുവെപ്പിക്കുക, മ

ലമൂത്രവിസർജ്ജനത്താൽ റോഡുകളും മററും മ്ലേച്ഛമാവാതെ സൂക്ഷിക്കുക മുതലായവയാണ് ഇവർ ദൃഷ്ടിവെക്കേണ്ട സംഗതികഠം. ബ്രിട്ടീഷിൽ പ്രാഥമിക വിദ്യാഭ്യാസവും കൂടി ഇവരുടെ ചുമതലയിലാകുന്നു. മുൻസിപ്പാൽ കമ്മിററിയിൽ അതാതു സ്ഥലത്തെ ഓവർസീയർ, മെഡിക്കൽ ആഫീസർ, താസീൽദാർ മുതലായവർ അംഗങ്ങളായിരിക്കും. ഇപ്രകാരമുള്ള ഭരണത്തിന്നു ചിലവുകളും ഉള്ളതിനാൽ മുൻസിപ്പാലററികഠക്കു വാഹനനികുതിയും ചുങ്കവും പിരിക്കുവാനുള്ള അധികാരവും കൊടുത്തിട്ടുണ്ട്.

ജനങ്ങഠം ഇടതിങ്ങിപ്പാൎക്കാത്ത നാട്ടുപുറങ്ങളിലും വില്ലേജുകളിലും മുൻസിപ്പാൽ ഭരണത്തിന്റെ സ്ഥാനത്തു പഞ്ചായത്തു ഭരണം ഏൎപ്പെടുത്തിട്ടുണ്ട്. ഒരു പഞ്ചായത്തിന്റെ കീഴിൽ രണ്ടും മൂന്നും വില്ലേജുകളെ ഉഠപ്പെടുത്തുന്നതും അപൂൎവ്വമല്ല. ഇതിലും ഒരു പ്രസിഡണ്ടും അംഗങ്ങളുമുണ്ട്. ചില പഞ്ചായത്തുകാർ നീതിന്യായഭരണവും കൂടി നടത്തുന്നതിനാൽ, അപ്രകാരമുള്ള പഞ്ചായത്തുകളിൽ ജഡ്ജിമാരെയും നിയമിക്കും. പക്ഷെ ഇവൎക്കൊക്കും ശമ്പളം കൊടുക്കാറില്ല. ഈ പഞ്ചായത്തുകഠം വില്ലേജുകളിലെ ചില്ലറ വ്യവഹാരങ്ങഠം വിചാരണചെയ്തു തീൎപ്പു കല്പിക്കും.

## അദ്ധ്യായം ൧൯.

### താലൂക്കുകളും പട്ടണങ്ങളും.

രാജ്യവിഭാഗങ്ങളെ താലൂക്കുകളെന്നാണു പറയുന്നതു്. കൊച്ചിക്കണയന്നൂർ, കൊടുങ്ങല്ലൂർ, മുകുന്ദപുരം,

തലപ്പിള്ളി, തൃശ്ശിവപേരൂർ, ചിററൂർ എന്നീ ആറു താലൂക്കുകളാണുള്ളത്.

കൊച്ചികണയന്നൂർ:— ഏററവും തെക്കെ അററത്തുള്ളത്. ഈ താലൂക്കിൻെറ ചില വിഭാഗങ്ങൾ അവിടവിടെ ഒററതിരിഞ്ഞു ബ്രിട്ടീഷോ തിരുവിതാംകൂറോ വക സ്ഥലങ്ങളാൽ ചുററപ്പെട്ടുകിടക്കുന്നു. ഇവിടെ കായലുകളും തുരുത്തുകളും വളരെയുണ്ട്. വെള്ളാരപ്പിള്ളി, വടവുകോട്, മലയാററൂർ, ചേന്നമംഗലം എന്നീ ഭാഗങ്ങൾ തിരുവിതാംകൂറിനാൽ ചുററപ്പെട്ടുകിടക്കുന്നു.

ഇതിലെ പ്രധാന പുഴയായ പെരിയാർ ഇവിടെയുള്ള കായലുകളിലേക്കൊഴുകുന്നു. കൊച്ചിരാജ്യത്തെ അഴിമുഖങ്ങളിൽ രണ്ടെണ്ണം ഈ താലൂക്കിലാണ്. കായലുകൾക്കു പടിഞ്ഞാറുള്ള ഭാഗം കടലോരമാകുന്നു. ഇതും കായലിൻെറ കിഴക്കെ കരയും താണ ചളിനിലങ്ങളാണ്. തെങ്ങ് ഇവിടങ്ങളിൽ സമൃദ്ധിയായി വളരും. ജനങ്ങളുടെ തൊഴിൽ മീൻപിടുത്തവും തെങ്ങിനെ സംബന്ധിച്ചവയും ആകുന്നു. വെളിച്ചെണ്ണയാട്ടുവാൻ ആവിയന്ത്രത്താൽ നടത്തപ്പെടുന്ന 9 മില്ലുകളുണ്ട്. കിഴക്കുഭാഗം കുന്നും പാടവും പറമ്പും ഇടവിട്ടു കിടക്കുന്ന സ്ഥലങ്ങളാണ്.

താലൂക്കിൻെറ വിസ്താരം 158 ചതുരശ്രനാഴികയും ജനസംഖ്യ 4,21,863-ം ആകുന്നു. ജനങ്ങൾ വളരെ തിങ്ങിപ്പാർക്കുന്ന താലൂക്ക് ഇതാണ്. ക്രിസ്ത്യാനികൾ ഇത്രയും മറെറാരു താലൂക്കിലുമില്ല. അനവധി ജൂതന്മാരുമുണ്ട്. ഇതിൽ 37 വില്ലേജുകളുണ്ട്. എറണാകുളവും അയൽ പ്രദേശങ്ങളും അഞ്ചു കയ്മൾമാർകൂടി ഭരിച്ചിരു

ന്നു. അവരിൽ പ്രധാനി ചേരാനെല്ലൂർ കൎത്താവാണ്. മററുള്ള ഭാഗങ്ങൾ പാലിയത്തച്ചൻെറയും നാസ്സൂരുവീട്ടിലച്ചൻ മുതലായവരുടേയും കീഴിലും ആയിരുന്നു.

പട്ടണങ്ങൾ:—എറണാകുളം:— കൊച്ചിരാജ്യത്തിൻെറ തലസ്ഥാനവും താലൂക്കിലെ പ്രധാനപട്ടണവുമാകുന്നു. അടുത്ത കാനേഷുമാരികണക്കപ്രകാരം ഇവിടത്തെ ജനസംഖ്യ 46,790 ആകുന്നു. കായലിന്നഭിമുഖമായി നിരന്നു സ്ഥിതിചെയ്യുന്ന കെട്ടിടങ്ങളും, കായലിൽക്കൂടി സദാപി പോയ്ക്കൊണ്ടിരിക്കുന്ന ബോട്ടുകളും തോണികളും അഴിമുഖത്തുള്ള കപ്പലുകളും പത്തേമ്മാരികളും കൊച്ചിക്കരയിൽ തിക്കിത്തിരക്കി നില്ക്കുന്ന കെട്ടിടങ്ങളും, ഇരുകരകൾക്കും മദ്ധ്യേയുള്ള ഹാർബർ തുരുത്തും ആകപ്പാടെ കൌതുകമുള്ള കാഴ്ചകളാണ്. ഹജൂർകച്ചേരി, കോടതികൾ, കോളേജ് കെട്ടിടങ്ങൾ, ഹോസ്റ്റൽ, ആസ്പത്രി, രാംമോഹൻ പാലസ്, ഡർബാർ ബങ്കളാവ് മുതലായവ ഇവിടത്തെ ചില വലിയ കെട്ടിടങ്ങളാണ്. ഇവിടെയുള്ള ശിവക്ഷേത്രത്തിൽ മകരമാസത്തിലെ ആറാട്ടുവിളക്കിന്നു അസംഖ്യം ജനംകൂടും. ഇവിടെ സൎക്കാരുവക ഒരു ഒന്നാംഗ്രേഡ് കോളേജും, സ്ത്രീകൾക്കു മാത്രമായി കന്യകാമഠംവക മറെറാന്നും, മൂന്നുനാലു ഹൈസ്ക്കൂളുകളുമുണ്ടു്. കൊച്ചി തീവണ്ടിപ്പാതയവസാനിക്കുന്നതു് ഇവിടെയാണു്. ഇവിടെ രണ്ടു മണ്ണെണ്ണ കമ്പനികളും, രണ്ടു എണ്ണയാട്ടുന്ന മില്ലുകളും ഒരു വലിയ കമ്പോളവുമുണ്ടു്. കുറച്ചുകാലമായി ഇവിടെ ആലുവാവെള്ളം കുഴൽവഴി എത്തിച്ചിരിക്കുന്നു. ഹാർബറിൻെറ പണിപൂൎത്തിയായതിനാൽ ഇതിൻെറ പ്രാധാന്യം വളരെ വൎദ്ധിച്ചിരിക്കുന്നു.

തൃപ്പൂണിത്തുറ:—എറണാകുളത്തുനിന്നു അഞ്ചുനാഴിക തെക്കുകിഴക്കാകുന്നു. കൊച്ചി രാജകുഡുംബം ഇവിടത്തെ കോട്ടയ്ക്കകത്താണു എഴുന്നള്ളിത്താമസിക്കുന്നതു്. ഇവിടെയുള്ള വിഷ്ണുക്ഷേത്രം കേരളത്തിലെ പഴയ മഹാക്ഷേത്രങ്ങളിലൊന്നും, വളരെ സ്വത്തുള്ളതുമാണു്. വൃശ്ചികമാസത്തിലെ ഉത്സവം ഈ നാട്ടിൽ നടത്തുന്നവയിൽ ഏററവും ചിലവും ജനത്തിരക്കും ഉള്ളതാണു്. ഇവിടെ നാലു ഹൈസ്കൂളുകളും ഒരു കമ്പോളവും രാജ്യത്തേക്കു വലിയ ഊട്ടുപുരയും ഉണ്ടു്. കോട്ടയ്ക്കകം മുഴുവൻ കോവിലകങ്ങളാണു്. വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ടു് ഇവിടെനിന്നു ഒരു നാഴിക കിഴക്കുള്ള "കനകക്കുന്നു" ബങ്കളാവിൽ എഴുന്നള്ളിത്താമസിക്കുന്നു.

മട്ടാഞ്ചേരി:—രാജ്യത്തേക്കു ഏററവും അധികം വിദേശക്കച്ചവടം നടക്കുന്നപട്ടണമാണു്. ജനസംഖ്യ പുതിയ കണക്കുപ്രകാരം 53343 ആകുന്നു. ഇതിനെ കൊച്ചി തുറമുഖത്തിൻെറ ഒരു ഭാഗമായി വിചാരിക്കാം. ഹംർബർ പണി പൂർത്തിയായതിനാൽ ഈ പട്ടണം കച്ചവടത്തിൽ വളരെ അഭിവൃദ്ധി പ്രാപിക്കും. കൊപ്ര, കയർ, വെളിച്ചെണ്ണ എന്നിവയാണു് പ്രധാന കയററുമതി. ഇവിടെ ഒരു പഴയ കോവിലകവും, അതോടുചേൎന്ന പഴയന്നൂഭഗവതി ക്ഷേത്രവുമുണ്ടു്. ഇവിടെയും ഒരു ഹൈസ്കൂളുണ്ടു്. കൊങ്കിണികളുടെ വകയായ തിരുമലദേവസ്വം ക്ഷേത്രം വളരെ സ്വത്തുള്ളതാണു്.

എളങ്കുന്നപ്പുഴ—കൊച്ചി അഴിമുഖത്തിനു വടക്കായി ഒരു പ്രധാന സുബ്രഹ്മണ്യക്ഷേത്രമുള്ള സ്ഥലം.

ഞാറയ്ക്കൽ:—എളങ്കുന്നപ്പുഴക്കു വടക്കു് ഒരു ബന്ത

റും ഹൈസ്കൂളും ഉള്ള സ്ഥലമാണ്. ഇവിടെ ക്രിസ്ത്യാനികൾ വളരെയുണ്ട്.

മലയാററൂർ: ചൊവ്വരക്ക വടക്കുകിഴക്ക ക്രിസ്ത്യാനികളുടെ വിശേഷപ്പെട്ട ഒരു പള്ളിയുള്ള സ്ഥലം. മേടത്തിലെ 'പുതുഞായറാഴ്ച' ഇവിടെ വളരെ മുഖ്യമാണ്.

കൊടുങ്ങല്ലൂർ താലൂക്ക്: കൊച്ചികണയന്നൂര് താലൂക്കിൻെറ വടക്ക ഭാഗത്തുള്ള ഒരു ചെറിയ താലൂക്കാണ്. ആകെ 17½ ചതുരശ്രനാഴികയെ ഇതിന്നു വിസ്താരമുള്ളു. ജനസംഖ്യ 48,041 ആകുന്നു. കൊടുങ്ങല്ലൂർ വളരെ ജനം തിങ്ങിപ്പാൎക്കുന്ന ഒരു താലൂക്കാണ്. ഇത്രയും മുസൽമാന്മാർ കൊച്ചിരാജ്യത്തു മറെറങ്ങുമില്ല. ഈ താലൂക്കിലുൾപ്പെട്ട പുല്ലൂററ് ചെമ്മണ്ണു പ്രദേശമായ ഒരു തുരുത്താണ്. പുല്ലൂററിൻെറ പടിഞ്ഞാറും താലൂക്കിൻെറ ശേഷം ഭാഗങ്ങളിലും തെങ്ങുകൃഷിയാണ് പ്രധാനം. മടൽതല്ലൽ, കയറുപിരിക്കൽ ഇവ രണ്ടുമാണ് മുഖ്യതൊഴിൽ. ചാലിനർ പരുക്കൻ നൂൽകൊണ്ടു തോൎത്തുമുണ്ടുകൾ നെയ്യാറുണ്ട്. തെക്കെ അററത്തു കോട്ടപ്പുറത്തുള്ള ചന്ത നമ്മുടെ രാജ്യത്തെ വലിയ ചന്തകളിലൊന്നാണ്.

കൊടുങ്ങല്ലൂർ ഒരുകാലത്തു ഒരു പ്രത്യേക രാജ്യമായിരുന്നു. ഇതിനെ അഞ്ചു വില്ലേജുകളായി തിരിച്ചിട്ടുള്ളതിൽ ലോകമലേശ്വരത്താണു പ്രധാനകച്ചേരികളെല്ലാം. ശൃംഗപുരത്തുള്ള കോവിലകത്താണ് ഇവിടത്തെ വലിയതമ്പുരാൻെറ വാസം. ഈ താലൂക്കിലെ ചരവിൽനിന്നാണ് കോവിലകത്തെ ചിലവും ഇവിടത്തെ മററു ചിലവുകളും നടത്തുന്നതു്.

കൊടുങ്ങല്ലൂർ:—പ്രധാന പട്ടണവും ചരിത്രപ്രസി

ദ്ധിയുള്ളതുമാണ്. തെക്കുള്ള കോട്ടപ്പുറം കായൽ കടലോട്ടു ചേരുന്ന ഭാഗത്തിന്നു കൊടുങ്ങല്ലൂരഴിയെന്നു പറയും. ഈ പട്ടണത്തിന്നു വിദേശിയർ പണ്ടു മുസരിസ്സ് എന്നു പറഞ്ഞിരുന്നു. പണ്ട് ഇതു ഇന്ത്യയിലെ ഏററവും പ്രധാനമായ വ്യാപാരസ്ഥലമായിരുന്നു. തുറമുഖത്തിന്നു വടക്കുകിഴക്കു തിരുവഞ്ചിക്കുളം എന്നൊരു സ്ഥലമുണ്ട്. ഇതിന്റെ തെക്കുള്ള "ചേരമാൻപറമ്പ്" കേരളം ഭരിച്ചിരുന്ന പെരുമാക്കന്മാരുടെ രാജധാനിയിരുന്ന സ്ഥാനമാണ്. ഇതിന്നു സമീപം അനവധി അങ്ങാടികളും വലിയ കെട്ടിടങ്ങളും ഉണ്ടായിരുന്നതു മണ്ണോടു മണ്ണായി അവിടങ്ങളിൽ ഇപ്പോഠം തെങ്ങുവെയ്പും, മാടുമേച്ചലും ആയിത്തീൎന്നിരിക്കുന്നു. ഒടുവിലത്തെ പെരുമാളായ ഭാസ്കരരവിവൎമ്മൻ (ചേരമാൻപെരുമാഠം) രാജ്യഭാരം കഴിയുംമുമ്പെ തന്റെ രാജ്യമെല്ലാം ബന്ധുക്കഠംക്കും സ്നേഹിതന്മാൎക്കും "ഉദകമംഗലം" (ഉദയാംഗലം) ക്ഷേത്രസന്നിധിയിൽവെച്ചു ഭാഗിച്ചുകൊടുത്തു എന്നും, കൊടുങ്ങല്ലൂർ നാട്ടുകം ഉററ മിത്രമായ പടിഞ്ഞാറേവ്വടത്തു ഭട്ടതിരിക്കു കൊടുത്തതു് അദ്ദേഹത്തിന്റെ മകനും ഇപ്പോഴത്തെ രാജകുഡുംത്തിന്റെ പൂൎവ്വികനുമായ ക്ഷത്രിയനു ലഭിച്ചതാണെന്നും ഐതിഹ്യമുണ്ട്. കേരളത്തിലേക്കു ഏററവും പ്രസിദ്ധിയുള്ള ഭഗവതിക്ഷേത്രമുള്ളതു കൊടുങ്ങല്ലൂരാണ്. അവിടെ മകരമാസത്തിലെ താലപ്പൊലിയും, മീനത്തിലെ ഭരണിയും അനവധി ജനം കൂടാറുള്ള അടിയന്തരങ്ങളാണ്. ഇവിടെ ഒരു ഹൈസ്കൂളും കോടതികളും ഉണ്ട്.

മുകുന്ദപുരം താലൂക്ക്:—ഏററവും വിസ്താരമുള്ള താ

ലൂക്കാണ്. 510 ചതുരശ്രനാഴിക വിസ്താരമുള്ള ഈ താലൂക്കിനെ 60 വില്ലേജുകളായി ഭാഗിച്ചിരിക്കുന്നു. പകുതിയിലധികം മലമ്പ്രദേശങ്ങളാകയാൽ ജനസംഖ്യ 3,08,224 മാത്രം. പാലപ്പിള്ളി, കോടശ്ശേരി, അതിരപ്പിള്ളി എന്നിവയാണു പ്രധാന മലകൾ. ചാലക്കുടിപ്പുഴ ഈ താലൂക്കിൽ കൂടിയൊഴുകുന്നു. താലൂക്കിൻെറ വടക്കേ ഭാഗത്തുകൂടിയൊഴുകുന്ന കുറുമാലിപ്പുഴ മണലിയോടുചേന്നു കരുവന്നൂർപ്പുഴ എന്ന പേരോടെ പടിഞ്ഞാട്ടൊഴുകുന്നു. ഇവിടെ മുരിയാട്ടുകായൽ എന്നൊരു ശുദ്ധജലാശയമുണ്ട്. താലൂക്കിൻെറ മദ്ധ്യത്തിൽ തെക്കുവടക്കായി തീവണ്ടിപ്പാതയും, ചാലക്കുടിയിൽനിന്നു കിഴക്കോട്ടു ട്രാംപാതയുമുണ്ട്. മണ്ണു ഫലവത്തായ കളിമണ്ണാണ്. റബ്ബർ കൃഷി ധാരാളം നടന്നുവരുന്നു. ജനങ്ങളുടെ തൊഴിൽ കൃഷിയും ഓട്ടുണ്ടാക്കലും ആകുന്നു. മണലിപ്പുഴ സമീപിച്ചു ആറു ഓട്ടുകമ്പനികളുണ്ട്.

പട്ടണങ്ങൾ:—ഇരിങ്ങാലക്കുട: താലൂക്കിലെ പ്രധാന പട്ടണമാണ്. ഇതു പുല്ലറ്റ് തൃശ്ശിവപേരൂർ മോട്ടോർ ലൈൻെറ സങ്കേതസ്ഥാനമാണ്. ഇവിടെ രണ്ടു ഹൈസ്കൂളുകളും, മുൻസിഫ്കോർട്ടും മജിസ്ത്രേട്ടുകോർട്ടും ആസ്പത്രിയും ഉണ്ട്. ഇവിടത്തെ കൂടൽമാണിക്കൻ ക്ഷേത്രം പുരാതനമായ ഒന്നാണ്. ക്ഷേത്രാധികാരിയായ “തച്ചുടയകയ്മളെ” അവരോധിക്കുന്നതു് തിരുവിതാംകൂർ മഹാരാജാവാണ്. ഒരു വലിയ ചന്തയും ഇവിടെയുണ്ട്.

ചാലക്കുടി:—തീവണ്ടിപ്പാതയിങ്കൽ ചാലക്കുടി പുഴവക്കത്താകുന്നു. ട്രാംവഴിയുടെ തുടക്കം ഇവിടെയാണ്.

ഇവിടെ ഒരു ഹൈസ്കൂളും ഒരു മൺവ്യവസായ ശാലയുമുണ്ടു്.

തിരുവഞ്ചിക്കുളം:—പുരാതന കേരളത്തിന്റെ തലസ്ഥാനമായിരുന്ന ഈ സ്ഥലത്തിന്റെ പ്രാധാന്യങ്ങളിൽ ഇപ്പോഠം ഒരു ശിവക്ഷേത്രം മാത്രമേയുള്ളു.

തൃശ്ശിവപേരൂർ താലൂക്ക്:— ഇതു മുകുന്ദപുരത്തിന്റെ വടക്കാണു്. വിസ്താരം 245 ചതുരശ്രനാഴികയും ജനസംഖ്യ 2,93,166-ം ആകുന്നു. കിഴക്കെ അററം മലമ്പ്രദേശങ്ങളാണു്. പ്രധാനമല പറവട്ടാനിയാണു്. മണലിപ്പുഴ ഈ താലൂക്കിൽക്കൂടിയൊഴുകുന്നു. മുകുന്ദപുരത്തിന്റെ അതൃത്തിയിലാണു് കരുവന്നൂർപുഴ. പ്രധാന കൃഷി നെല്ലാണു്. തെങ്ങും ഇല്ലെന്നില്ല. ഓടും ഇഷ്ടികയും ഉണ്ടാക്കലാണു് മുഖ്യകൈത്തൊഴിൽ. ഓട്ടുകമ്പനികഠം എട്ടോളമുണ്ടു്. ആവിയന്ത്രസഹായത്താൽ മരമറക്കുന്ന ഒരു ശാലയും, പൊങ്ങണത്തു സീതാറാംമിൽ എന്നു പറയുന്ന നെയ്ത്തുശാലയുമുണ്ടു്.

പട്ടണങ്ങഠം: തൃശ്ശിവപേരൂർ—താലൂക്കിന്റെ തലസ്ഥാനവും കേരളത്തിലെ ഏററവും പഴക്കമുള്ള പട്ടണങ്ങളിലൊന്നും ആകുന്നു. വലിപ്പംകൊണ്ടും ജനസംഖ്യകൊണ്ടും ഇതു രാജ്യത്തിലെ മററെല്ലാ പട്ടണങ്ങളേയും അതിശയിക്കുന്നു. ഇതിന്റെ സ്ഥാനം ഹേതുവായിട്ടു് ഈ പട്ടണം ഇവിടത്തെ ഉഠംനാട്ടുവ്യാപാരത്തിന്റെ കേന്ദ്രമായിത്തീൎന്നിരിക്കുന്നു. പട്ടണമദ്ധ്യത്തിലുള്ള വടക്കുന്നാഥക്ഷേത്രം കേരളത്തിലേക്കു ഏററവും പഴയ ഒരു

തൃശ്ശിവപേരൂർ പൂരം.



ക്ഷേത്രവും, രാജ്യത്തെക്കെ ഏററവും വലിപ്പവും ഭ്രസ്വത്തു ള്ളതും ആകുന്നു. ഇവിടെ ഒരു ഒന്നാംഗ്രേഡ് കോളേജും, ആറ് ഹൈസ്കൂളുകളും, ഒരു ട്രേഡ് സ്കൂളും, രാമവൎമ്മപുരത്തു ഒരു ട്രെയിനിങ്ങുസ്കൂളുമുണ്ട്. റസിഡൻസി, ഡയറക്ടരാപ്പീസ്സ്, ജില്ലാക്കോടതി, ഇഞ്ചിനീരാപ്പീസ്സ്, ആസ്ത്രുപത്രി, ഡിസ്ത്രിക്ട് മജിസ്ത്രേട്ട് കോടതി, കാഴ്ചബങ്കളാവ് മുതലായ സ്ഥാപനങ്ങളും ഇവിടെയുണ്ട്. സ്ത്രീകളേയും കുട്ടികളേയും പ്രത്യേകിച്ചു ചികിത്സിക്കുന്ന ഒരു മെററണ്ണിററി ആസ്ത്രുപത്രി കുറെക്കാലം മുമ്പ് ഇവിടെ തുടങ്ങിയിരിക്കുന്നു മുൻസിപ്പാലാപ്പീസ്സും ടൌൺഹാളും ഇവിടെയുള്ള മററു വലിയ കെട്ടിടങ്ങളാണ്. മേടത്തിലെ പൂരം ഇവിടത്തെ വലിയ ഒരാഘോഷമാണ്. ജനസംഖ്യ 57524.

ഒല്ലൂർ—തൃശ്ശിവപേരൂർനിന്നു 3 നാഴിക തെക്ക് ഒരു ഹൈസ്കൂളും, സ്വത്തുള്ള ഒരു പള്ളിയും ഉള്ള ഒരു ചെറിയ പട്ടണം.

ഊരകം—തൃശ്ശിവപേരൂർനിന്നു 7 നാഴിക തെക്ക് ഒരു പ്രധാന ഭഗവതിക്ഷേത്രമുള്ള സ്ഥലം.

<u>തലപ്പിള്ളിതാലൂക്ക്</u>—ഏററവും വടക്കെ അററത്തെ താലൂക്കാണു. വിസ്തീൎണ്ണം 256 ചതുരശ്രനാഴികയും ജനസംഖ്യ 2,35,193-ം ആകുന്നു. ആകെ 74 വില്ലേജുകളുണ്ട്. കിഴക്കുഭാഗം മുഴുവനും മലകളാണ്. പ്രധാനം മച്ചാട്ടമലയാകുന്നു. വടക്കെ അതിൎത്തിയിൽ കൂടി ഭാരതപ്പുഴ ഒഴുകുന്നു. അതിന്മേൽ ഒരു വലിയ തീവണ്ടിപ്പാലമുണ്ട്. താലൂക്കിൻെറ കിഴക്കുഭാഗം അധികം ഫലപുഷ്ടിയുള്ളതാണ്. കൊച്ചിരാജ്യത്തെ ചില വി

ശേഷനിലങ്ങളുള്ളതു് ഈ ഭാഗത്താണ്. പശ്ചിമഭാഗത്തെ മുഖ്യകൃഷി കവുങ്ങാണു്. ചിററൂർ താലൂക്കവിട്ടാൽ ഹിന്തുക്കളധികമുള്ളതു ഈ താലൂക്കിലാണ്. മുസൽമാന്മാരും ധാരാളമുണ്ട്. അടക്ക വെട്ടിയുണക്കൽ ഇവിടത്തെ ഒരു മുഖ്യ തൊഴിലാണു്. കുന്നാമ്പിള്ളിയിലെ ചേടന്മാർ നല്ല നെയ്ത്തുകാരാണു്.

<u>പട്ടണങ്ങൾ</u>:—"വടക്കാഞ്ചേരി" ഈ താലൂക്കിലെ തലസ്ഥാനമാണ്. ഇവിടെ ഓട്ടുപാറ എന്ന സ്ഥലത്തു അടയ്ക്കക്കച്ചവടം പ്രബലമായി നടക്കുന്നു. ഇവിടെ ഒരു ഹൈസ്കൂളും, താലൂക്കകച്ചേരിയും, മുൻസിഫ് കോർട്ടും, മജിസ്രേട്ടുകോർട്ടും ഉണ്ടു്.

<u>തിരുവില്വാമല</u>—ഒരു കരിങ്കൽ കുന്നിൻെറ മുകളിൽ പ്രസിദ്ധിയുള്ള ശ്രീരാമക്ഷേത്രമുള്ള സ്ഥലം. ഇവിടേയും ഒരു ഹൈസ്കൂളുണ്ടു്.

<u>ചേലക്കര</u>—വടക്കാഞ്ചേരിയിൽനിന്നു 8 നാഴിക കിഴക്കു വളരെ നെൽകൃഷിസ്ഥലങ്ങളുള്ളതാണു്. ഇവിടെയും ഒരു ഹൈസ്കൂളുണ്ട്. ഇവിടെ ചേടന്മാരുടെ മുണ്ടുനെയ്ത്തുണ്ടു്. ഇവിടെയാണു വിശേഷമായ പുൽപായ നെയ്യുന്നതു്. ഇവിടെനിന്നു ആറുനാഴിക കിഴക്കാണു കൊച്ചി തമ്പുരാക്കന്മാരുടെ കുലദൈവമായ പഴയന്നൂർ ഭഗവതീക്ഷേത്രമുള്ള പഴയന്നൂർ.

<u>കുന്നംകുളം</u>—താലൂക്കിൻെറ പടിഞ്ഞാറെ അററത്തുള്ള പ്രധാന കച്ചവടസ്ഥാനമാണു്. അടയ്ക്കക്കച്ചവടമാണു മുഖ്യം. ജനങ്ങളിൽ മൂന്നിൽ രണ്ടുഭാഗം ക്രിസ്ത്യാനികളാണു്. ഇവിടേയും രണ്ടു ഹൈസ്കൂളുണ്ടു്. ഇവി

ടത്തെ ദേശസ്ഥിതി വളരെ ആരോഗ്യകരമായിട്ടുള്ളതാണ്. പണ്ടു ഈ പ്രദേശങ്ങളുടെ അധികാരികളായിരുന്ന ചിററളയം, മനക്കളം നമ്പിടികുഡുംബങ്ങളുടെ താമസം ഇതിന്നു സമീപമാണ്.

ചിററൂർതാലൂക്ക്:—ഏററവും കിഴക്കെ അററത്തുള്ള താലൂക്കാണ്. ഇതു രണ്ടുഭാഗങ്ങളായിക്കിടക്കുന്നു. ഇവിടെ മഴ കുറവാണ്. ഒരു കാലത്തു വിലപിടിച്ച തേക്കിൻകാടുകളുണ്ടായിരുന്ന "ചിററൂർകാനം" ഈ താലൂക്കിലാണ്. ചിററൂർ പുഴയും, കോരയാറും, വരട്ടാറും പ്രധാന പുഴകളാണ്. കൊച്ചിയുടെ മററുഭാഗങ്ങളോടു ചേൎന്നുകിടക്കുന്ന ഈ താലൂക്കിൻെറ തെക്കുപടിഞ്ഞാറുഭാഗത്തിൽ മുക്കാലംശം പോത്തുണ്ടി, നെല്ലിയാമ്പതി, പറമ്പിക്കുളം എന്നീ മലകൾകൊണ്ടു നിറഞ്ഞിരിക്കുന്നു. താലൂക്കിൻെറ ആകെ വിസ്താരം 293 ചതുരശ്രനാഴികയും ജനസംഖ്യ 1,16,388-ം ആകുന്നു. മണ്ണ് ഇരിമ്പു ചേൎന്ന ചെമ്മണ്ണാണ്. ഈ രാജ്യത്തേക്കു ഏററവും നല്ല നെൽകൃഷി നടക്കുന്നതു് ഇവിടെയാണ്. മഴ കുറവായതിനാൽ തോടുകൾമാൎഗ്ഗം വെള്ളം തിരിച്ചിട്ടാണു കൃഷി നടത്തുന്നതു്. മൂലത്തറ അണ ഇപ്രകാരം കൃഷിചെയ്യാൻ വെള്ളം കെട്ടിനിൎത്തുന്നതിന്നുള്ളതാണ്. കരിമ്പനയാണു പ്രധാനവൃക്ഷം. ജനങ്ങൾ അധികവും ഹിന്തുക്കളാണ്. വസ്ത്രം നെയ്ത്താണു പ്രധാന വ്യവസായം. ചിററൂരും കൊഴിഞ്ഞാമ്പാറയും ഓട്ടുകമ്പനികളുണ്ട്. മൂന്നിലൊരംശം ജനങ്ങൾ തമിഴും ബാക്കി മലയാളവും സംസാരിക്കുന്നു.

ഈ താലൂക്ക പണ്ട പാലക്കാട്ട രാജാവിന്റേതായിരുന്നു. ആ രാജാവിനോട്ട കൊങ്ങന്മാർ യുദ്ധത്തിന്ന് ചെന്നപ്പോഠം കൊച്ചിരാജാവു സഹായിച്ചതിന്ന പ്രതിഫലമായി കൊട്ടത്തതാണ് ഈ താലൂക്ക്.

പട്ടണങ്ങഠം:—"ചിററൂർ" താലൂക്കിന്റെ തലസ്ഥാനമാണ്. ഇവിടെ തമിഴ് ബ്രാഹ്മണർ ധാരാളമുണ്ട്. ഭേരിയ വസ്ത്രങ്ങഠം ഇവിടത്തെ ചേടന്മാരും, പരുക്കൻമുണ്ടുകഠം കൈക്കോളരും നെയ്യുന്നവയാണ്. ഇവിടെ ഒരു ഹൈസ്കൂളും, മുൻസിഫ് കോർട്ടും, സബ്ബ്മജിസ്ട്രേട്ടകോർട്ടുമുണ്ട്. കൊങ്ങരുടെ തോൽമയുടെ സ്മാരകമായി എല്ലാമീനമാസത്തിലും "കൊങ്ങപ്പട" എന്നൊരാഘോഷം ഇവിടെ കൊണ്ടാടാറുണ്ട്.

നല്ലേപ്പിള്ളി—ചിററൂരിന്ന വടക്കകിഴക്കും, 'നെമ്മാറ' പടിഞ്ഞാറും ഉള്ള ബ്രാഹ്മണസങ്കേതങ്ങളാണ്. നെമ്മാറയിൽ ഒരു ഹൈസ്കൂളും ആസ്പത്രിയുമുണ്ട്. ഇവിടേയും നെയ്ത്തുപണി ചെയ്യുന്നുണ്ട്.

തത്തമംഗലം—ചിററൂരിന്ന പടിഞ്ഞാറുള്ള മറെറാരു പട്ടണം. ഇവിടത്തെ കച്ചവടം റാവുത്തന്മാർ എന്നു പറയുന്ന മുസൽമാന്മാരാണ് നടത്തുന്നത്. ഇവിടെ ഒരു മൃഗവൈദ്യശാലയുണ്ട്.

# പൌരധൎമ്മം.

---

## അദ്ധ്യായം 20

### നാട്ടിലെ പാഠശാല.

നിങ്ങൾ എല്ലാവരും സ്കൂളിൽ പോകുന്നുണ്ട്. എന്തിനായിട്ടാണെന്നാണ് നിങ്ങൾ ധരിച്ചിരിക്കുന്നത്? വിദ്യാഭ്യാസത്തിനാണെന്നു പക്ഷെ എല്ലാവരും പറഞ്ഞേക്കാം. അതുകൊണ്ടുള്ള പ്രയോജനവും കൂടി ധരിക്കേണ്ടതുണ്ട്. മനുഷ്യൎക്ക് വിദ്യാഭ്യാസംകൊണ്ടാണ് സൽസ്വഭാവവും സുശീലവും ഉണ്ടാകുന്നതും അതുമൂലം ജനങ്ങളുടെ ഇടയിൽ ക്ഷേമം വൎദ്ധിക്കുന്നതും. ജനക്ഷേമമാണല്ലൊ ഗവൎമ്മെണ്ടിന്റെ മുഖ്യ ഉദ്ദേശം. അതിനാലാണ് ഗവൎമ്മെണ്ടിൽനിന്നും വളരെ ധനം ചിലവുചെയ്ത് ഓരോ താലൂക്കിലും അനേകം വിദ്യാലയങ്ങൾ സ്ഥാപിച്ചിട്ടുള്ളത്.

വിദ്യാഭ്യാസംതന്നെ പ്രാഥമികവിദ്യാഭ്യാസം, ഉന്നതവിദ്യാഭ്യാസം എന്നു രണ്ടുതരമായി തിരിക്കാം. നാലാം ക്ലാസ്സുവരെയുള്ള വിദ്യാഭ്യാസം പ്രാഥമികവും അത്തരം സ്കൂളുകൾ പ്രാഥമികപാഠശാലകൾ (പ്രൈമറി സ്കൂളുകൾ) എന്നുമാണ് പറയുക. പൊതുജനങ്ങൾക്ക് അധികം പ്രയോജനം ഈ വിദ്യാലയങ്ങൾ കൊണ്ടാണ്. ഉന്നതവിദ്യാഭ്യാസം നടത്തുന്നത് ഹൈസ്കൂളുകളും കോളേജുകളുമാണ്. നമ്മുടെ രാജ്യത്തു മൂന്നു കോളേജുകളും അമ്പതിൽ കുറയാതെ ഹൈസ്കൂളുകളുമാണുള്ളത്.

എന്നാൽ പ്രാഥമികപാഠശാലകൾ 550_ൽ കൂടുതൽ ഗവമ്മേണ്ടു വക യുമുണ്ട്. ഒട്ടാകെ വിദ്യാലയങ്ങൾ 644 ഉള്ളതിൽ 31 കരകൌശല (തൊഴിൽ) വിദ്യാലയങ്ങളും ഉൾപ്പെടും.

പ്രാഥമികവിദ്യാഭ്യാസത്തിന്നു അധികം പ്രാധാന്യം കൊടുത്തിട്ടുണ്ടെന്നുള്ളതിന്നു നാലാംക്ലാസ്സുവരെ ഫീസ്സി ല്ലാത്തതുതന്നെ തെളിവാണ്. ഈ വിദ്യാലയങ്ങളിൽ ഗവമ്മേണ്ടിൽനിന്നു ഫീസ്സ് പിരിക്കാത്തതിന്റെ ഉദ്ദേ ശം ദരിദ്രന്മാൎക്കുപോലും അക്ഷരജ്ഞാനമുണ്ടാകണമെന്ന താണ്. ഈ വിദ്യാലയങ്ങളിൽ കണക്ക്, ഭൂമിശാസ്ത്രം, ചരിത്രം, കയ്യെഴുത്ത് എന്നീ വിഷയങ്ങൾക്ക് പുറമേ ചിത്രമെഴുത്ത്, ആരോഗ്യപാഠങ്ങൾ, മാതൃഭാഷ എന്നി വയും പഠിപ്പിക്കുന്നുണ്ട്. പെൺകുട്ടികളെ വിശേഷിച്ച് സംഗീതവും തുന്നലും കൂടി പഠിപ്പിക്കുന്നുണ്ട്.

പ്രാഥമികപാഠശാലകൾ രണ്ടുതരമുണ്ട്. ഇംഗ്ലീ ഷ് പഠിപ്പിക്കുന്നവയും അല്ലാത്തവയും. ഇംഗ്ലീഷ്‌വിദ്യാ ലയങ്ങളിൽ ഫീസ്സ് പിരിക്കുന്നുണ്ട്. എന്നാൽ ദരിദ്ര ന്മാരുടെ കുട്ടികൾക്കും അധഃകൃതൎക്കും, എല്ലാവരുടേയും പെൺകുട്ടികൾക്കും പകുതിഫീസ്സു കൊടുക്കേണ്ടതുള്ളു.

കൊച്ചിരാജ്യത്തെ പ്രധാന സ്ഥലങ്ങളിലെല്ലാം ഗ വമ്മേണ്ടിൽനിന്നും തൊഴിൽ വിദ്യാഭ്യാസം നടത്തുന്നു ണ്ട്. ഇത്തരം സ്കൂളുകളിൽ തുണിനെയ്ത്ത്, പുല്ലുപാ യനെയ്ത്ത്, ആശാരിപ്പണി, കയറുപായ, ചവുട്ടി മു തലായവ ഉണ്ടാക്കൽ എന്നീ കൈത്തൊഴിലുകളെ അഭ്യ സിപ്പിക്കുന്നുണ്ട്. ഇവയ്ക്കു പുറമെയാണ് പകൽ നിത്യ വൃത്തിക്കായി വേലചെയ്യുന്നവരുടെ ആവശ്യത്തിനായി നിശാപാഠശാലകൾ ഏൎപ്പെടുത്തിയിരിക്കുന്നതു്.

പാഠശാലകളെല്ലാം സൎക്കാരിൽനിന്നു നേരിട്ടു ഭരിക്കുന്നവയല്ല. അവയിൽ അധികവും സൎക്കാരിൽനിന്നു കൊടുക്കുന്ന സഹായധനം വാങ്ങി അതാതു സ്ഥലങ്ങളിലെ പ്രമാണികളുടെ ചുമതലയിൽ നടത്തുന്നവയാണ്.

---

# അദ്ധ്യായം 21

## പാൎവ്വത്ത്യക്കാരനും വില്ലേജ് ഭരണവും

ഈ രാജ്യം താലൂക്കുകളായിട്ടും താലൂക്കുകളെ വില്ലേജുകളായിട്ടും തിരിച്ചിട്ടുള്ളതായി മുമ്പ് പറഞ്ഞിട്ടുണ്ടല്ലൊ. ഓരോ വില്ലേജിലും പാൎവ്വത്ത്യക്കാരൻ (പണ്ടത്തെ പേർ പ്രവൃത്ത്യാർ) എന്നു പറയുന്ന ഒരു ഉദ്യോഗസ്ഥനുണ്ട്. അദ്ദേഹത്തിന്റെ മുഖ്യചുമതല കരം പിരിക്കുകയാകുന്നു ഓരോ ഭൂമികളുടേയും ഉടമസ്ഥന്മാർ ഭൂമിയുടെ ആദായം അനുസരിച്ച് ഗവൎമ്മെണ്ടിൽനിന്നു നിശ്ചയിച്ച തോതിൽ ഒരു വീതം സംഖ്യ ആറുതവണകളായി ഗവൎമ്മെണ്ടിലേക്കു കൊടുക്കണം. ഇതിന്നാണ് കരം എന്നു പറയുന്നതു്. ജനങ്ങളിൽനിന്നും ഈ കരം പിരിക്കുന്നതിന്നുള്ള ചുമതല പാൎവ്വത്ത്യക്കാരനാണ്. അയാളുടെ കീഴിൽ മേനോന്മാർ, മാസപ്പടിക്കാർ എന്നിവരുമുണ്ട്. മേനോന്റെ മുഖ്യജോലി കരപ്പിരിവിന്റെ കണക്കുകൾ വെക്കുക, അതാതു വില്ലേജിലെ ഭൂമികളുടെ പ്ലാൻ തെയ്യാറാക്കി സൂക്ഷിക്കുക, ഭൂമികൾ അളന്നു അതിൎത്തികൾ തിട്ടപ്പെടുത്തുക എന്നിവയാണ്. പാൎവ്വത്ത്യക്കാരനേയും മേനവനേയും സഹായിക്കുകയാണ് മാസപ്പടിക്കാരുടെ ജോലി.

ഓരോ വില്ലേജിലേയും പിരിവ് വസൂലാക്കി പാൎവ്വത്ത്യക്കാരൻ താലൂക്കാപ്പീസ്സിൽ അടക്കേണ്ടതാണ്. താലൂക്കിനു അധിപർ താസിൽദാർ ആകുന്നു. ഓരോ താലൂക്കിലേയും താസിൽദാരാണ് അതാതു താലൂക്ക് ട്രഷറി (ഖജനാവ്) യുടേയും അധികാരി. വില്ലേജിൽ നിന്നു പിരിയുന്ന നികുതി സംഖ്യകളും മററിനങ്ങളിൽ നിന്നു താലൂക്കിൽ അടയുന്ന സംഖ്യകളും താസിൽദാർ താലൂക്ക് ട്രഷറിയിൽ സൂക്ഷിക്കുന്നു. പാൎവ്വത്ത്യക്കാരൻ തക്കസമയത്തു നികുതി അടക്കാഞ്ഞാൽ സമാധാനം ചോദിക്കാനുള്ള അധികാരം താസിൽദാൎക്കാണ്. അപ്രകാരം തന്നെ ഭൂമിയുടമസ്ഥന്മാർ അതാതു ഗഡുവുകളിൽ കരം കൊടുക്കാതിരുന്നാൽ അവരുടെ ഇളകുന്ന മുതൽ ജപ്തിചെയ്യുവാനും, ഭൂമിയിലെ ആദായം വിററെടുക്കാനും പാൎവ്വത്ത്യക്കാരനും അധികാരമുള്ളതാകുന്നു.

വില്ലേജ് പാൎവ്വത്ത്യക്കാരന്റേയോ മേനോന്റേയോ പ്രവൃത്തികൾ പരിശോധിച്ചു താസിൽദാരുടെ ദൃഷ്ടിയിൽപ്പെടുത്തുവാൻ ചുമതലപ്പെട്ട മറെറാരുദ്യോഗസ്ഥനുണ്ട്. അദ്ദേഹത്തെ റവന്യൂ ഇൻസ്പെക്ടർ എന്നാണ് പറയുക. ഇവരുടെയെല്ലാം മേലധികാരം റവന്യൂ വകുപ്പിന്നദ്ധ്യക്ഷനായ ദിവാൻപേഷ്ക്കാൎക്കാണ്.

---

## അദ്ധ്യായം 22

### അഞ്ചൽ ശിപായി.

അഞ്ചൽ ആപ്പീസ്സിനേയും തപാലാപ്പീസ്സിനേയും പററി ഇതിനുമുമ്പിൽ നിങ്ങൾ കുറച്ചൊക്കെ പഠിച്ചുവല്ലോ.

അഞ്ചൽ ഏപ്പാട് ആദ്യമായി ഈ നാട്ടിൽ നടപ്പാക്കിയത് 150-ൽ അധികം കൊല്ലം മുമ്പാണെങ്കിലും ഇപ്പോഴത്തെപ്പോലെ മുദ്രകളും കാർഡുകളും നടപ്പാക്കീട്ട് 40 സംവത്സരമേ ആയിട്ടുള്ളൂ. പണ്ട് അഞ്ചലാപ്പീസ്സിൽ എഴുത്തുകൾ മാത്രമേ സ്വീകരിച്ചിരുന്നുള്ളൂ. ഇപ്പോൾ മററുരുപ്പിടികളും പണവും അഞ്ചൽവഴി അയക്കാവുന്നതാണ്. അതിനു തക്കതായ കൂലികൊടുക്കണമെന്നേയുള്ളൂ.

നാട്ടുകാരുടെ എഴുത്തുകളും മററും അഞ്ചലാപ്പീസ്സിലെ പെട്ടിയിൽനിന്നും എടുത്തു അഞ്ചൽമാസ്റ്റർ ഓരോന്നിന്മേലും മുദ്രയടിച്ച് ഓരോ ദിക്കിലേക്കും ഉള്ള എഴുത്തുകളെ പ്രത്യേകം കെട്ടുകളാക്കി കെട്ടി അതാതു അഞ്ചലാപ്പീസ്സുകളിലേക്കു ആളുകൾവശം അയക്കും. ഈ കെട്ടുകൾ കൊണ്ടുപോകുന്നവരെ അഞ്ചൽ ഓട്ടക്കാർ എന്നു പറയും. ഇപ്രകാരം ഓട്ടക്കാർ മററുള്ള ദിക്കുകളിൽനിന്നും എഴുത്തുകെട്ടുകൾ ഇവിടേക്കും കൊണ്ടുവരുന്നു. ഈ കെട്ടുകളെ അഞ്ചൽമാസ്റ്റർ അഴിച്ച് എഴുത്തുകളെല്ലാം പരിശോധിച്ച് ഓരോന്നിന്റേയും പുറത്തു മുദ്രയടിച്ച് ഓരോ ഭാഗത്തേക്ക് മേൽവിലാസക്കാർക്ക് കൊടുപ്പാൻ നിശ്ചയിച്ചിട്ടുള്ള ഓരോ ആൾവശം ഏല്പിച്ചുകൊടുക്കും. ഇവർക്ക് അഞ്ചൽ ശിപായിമാരെന്നാണ് പറയുക. നിശ്ചയിച്ചിട്ടുള്ള മുദ്രവിലയിൽ കൂടുതൽ തൂക്കമുള്ള എഴുത്തുകളിന്മേൽ കൂടുതലായി പിരിക്കേണ്ടകൂലി ചുമത്തീട്ടുണ്ടാവും. അത്തരം എഴുത്തുകളും ശിപായിമാർ വശംതന്നെ അയക്കാം. ഹുണ്ടികകളുണ്ടെങ്കിൽ അവയും പണത്തോടുകൂടി അവരുടെ കയ്യിൽതന്നെയാണ് കൊടുത്തയക്കുക.

അഞ്ചൽശിപായി ഇവയെല്ലാം കൊണ്ടു ഓരോ മേൽവിലാസക്കാരനേയും കണ്ടുപിടിച്ചു കൊടുക്കുന്നു. ശിപായിക്കു് നല്ല പരിചയമില്ലാത്തവരാണു് മേൽവിലാസക്കാരൻ എന്നു വരികിൽ എഴുത്തോ പണമോ കൊടുക്കുന്നതിനെ അയാറം സാക്ഷിപ്പെടുത്താറുമുണ്ടു്. മേൽവിലാസക്കാരെ കാണാതെ വന്നാൽ എഴുത്തുകറം മാസ്റ്ററുടെ പക്കൽ മടക്കി കൊടുക്കേണ്ടതാണു്. അദ്ദേഹം ആയതു് എറണാകുളത്തുള്ള സൂപ്രെണ്ടാപ്പീസ്സിലേക്കയക്കുകയും, അവിടെ അതു പൊളിച്ചു് ഉടമസ്ഥന്നു അയച്ചുകൊടുക്കുകയോ, അല്ലാത്തപക്ഷം അതു നശിപ്പിക്കുകയോ ചെയ്യും. അപ്രകാരമുള്ള എഴുത്തുകറം വാങ്ങുന്ന സ്ഥലത്തിനു ഡെസ്ഡ് ലെററർ ആപ്പീസ്സ് എന്നു പറയും.

---

## അദ്ധ്യായം 23

### പൊല്ലീസുകാരൻ.

പൊല്ലീസ്കാരെ കണ്ടിട്ടില്ലാത്തവർ നിങ്ങളിൽ ആരും ഉണ്ടായിരിക്കയില്ല. പട്ടണങ്ങളിലെ റോഡുകളുടെ തിരിവിലും മററും ഉടുപ്പും ധരിച്ചു നില്ക്കുന്നതു പൊല്ലീസ്കാരനാണു്. അയാറം അവിടെ നിന്നുകൊണ്ടു് അതിലെ വരുന്ന വാഹനങ്ങളേയും മററും ആംഗ്യം കാണിച്ചു തിരിച്ചുവിടുന്നതു് കാണാം. വണ്ടികളും മററും തമ്മിൽ കൂട്ടിമുട്ടി ആളുകറംക്കു് അപകടങ്ങറം വരാതിരിപ്പാനാണു് ഈ ഏപ്പാട്ടു്. വലിയ ആറംതിരക്കുള്ള ഉത്സവം മുതലായ ആഘോഷങ്ങളിൽ പൊല്ലീസ്കാർ അങ്ങുമിങ്ങും സഞ്ചരിച്ചു ലഹളകളും വഴക്കുകളും ഉണ്ടാകാതെ നോക്കുന്നു. തിരക്കുകളിലും മററും വഴിതെററി

യും രാത്രികാലങ്ങളിൽ ഒററപ്പെട്ടും പരിഭ്രമിക്കുന്ന അനാഥകളായ സ്ത്രീകളേയും കുട്ടികളേയും രക്ഷാസ്ഥലങ്ങളിൽ എത്തിക്കുന്നു.

കളവു്, തട്ടിപ്പറി, തമ്മിത്തല്ലു്, കൊലപാതകം മുതലായ അകൃത്യങ്ങളെ പൊല്ലീസ്കാരാണു് അന്വേഷണം നടത്തി അക്രമികളെ കണ്ടുപിടിച്ചു ന്യായാധിപതിയായ മജിസ്രേട്ടിൻെറ മുമ്പിൽ ഹാജരാക്കുന്നതു്. ഇപ്രകാരം നാട്ടിലെങ്ങും സമാധാനം പാലിക്കുന്നതു് പൊല്ലീസുകാരുടെ ചുമതലയാകുന്നു. പണ്ടു് പൊല്ലീസ് വകുപ്പില്ലാതിരുന്നതിനാൽ മേൽപറഞ്ഞ കളവ് മുതലായ ദുഷ്കൃത്യങ്ങൾ അധികമായിരുന്നു.

നമ്മുടെ രാജ്യത്തു പൊല്ലീസ് വകുപ്പിലെ മേലധികാരിക്കു് പൊല്ലീസ് കമ്മീഷണർ എന്നാണു് പറയുക. അദ്ദേഹത്തിൻെറ കീഴിൽ ഒരു ഡെപ്യൂട്ടി കമ്മീഷണരും ഒരു ഡിസ്ത്രിക്ട് സൂപ്രണ്ടും, രണ്ടു അസിസ്റ്റാണ്ട് സൂപ്രണ്ടുമാരും ഇൻസ്പക്ടർമാരും ഉണ്ടു്. പ്രധാന സ്ഥലങ്ങളിലെല്ലാം പൊല്ലീസ് സ്റ്റേഷൻ സ്ഥാപിച്ചിട്ടുണ്ടു്. ഓരോന്നും ഓരോ ഇൻസ്പക്ടരുടെ അധികാരത്തിലാണു്. ഓരോ ഇൻസ്പക്ടരുടെ കീഴിലും ഹെഡ് കാൺസ്റ്റബിൾമാരും കാൺസ്റ്റബിൾമാരുമുണ്ടു്.

പൊല്ലീസ്കാരെ കൂടാതെ ഈ രാജ്യത്തു് ഒരു നായർ പട്ടാളമുണ്ടു്. ഇതിലെ ശിപായിമാരെ പ്രധാനമായി തമ്പുരാക്കന്മാരുടെ അകമ്പടിക്കും ഖജാനാവ് മുതലായ സ്ഥലങ്ങളിൽ പാറാവിനുമാണു് ഉപയോഗപ്പെടുത്താറു്. ഇവരുടെ നായകനു സുബേദാർ എന്നു പറയും. നായർ പട്ടാളത്തിൻെറ മേലദ്ധ്യക്ഷൻ പോലിസ് കമ്മീഷണർ തന്നെ.

---

# അദ്ധ്യായം 24.

## ആസ്പത്രി.

ആസ്പത്രികൾ നമ്മുടെ രാജ്യത്തു പലേടത്തും സ്ഥാപിച്ചിട്ടുണ്ടെന്നു നിങ്ങൾ ധരിച്ചിരിക്കാം. അവ എന്തിനാണ്? നിങ്ങൾക്കു വല്ല സുഖക്കേടും പിടിച്ചാൽ നിങ്ങളുടെ അച്ഛനോ ജ്യേഷ്ഠനോ നിങ്ങളെ ആസ്പത്രിയിൽ കൂട്ടിക്കൊണ്ടുപോകുന്നു. അവിടെയുള്ള ഡാക്ടർ (വൈദ്യൻ) നിങ്ങളുടെ ദേഹം പരിശോധിച്ച്, സുഖക്കേട് മനസ്സിലാക്കി, മരുന്നു നിശ്ചയിച്ച് ആ മരുന്നു അവിടെനിന്നു തരുവിക്കുന്നു. ഡാക്ടരുടെ ബുദ്ധിമുട്ടിന്നു പ്രതിഫലമോ, മരുന്നിന്നു വിലയോ നിങ്ങളോടാവശ്യപ്പെടുന്നതുമില്ല. ഗവമ്മേണ്ടുതന്നെയാണ് മരുന്നിൻെറ വിലയും, ഡാക്ടൎക്കു ശമ്പളവും ചിലവുചെയ്തു നിങ്ങളെ ധമ്മമായി ചികിത്സിക്കുവാൻ ഏപ്പാടുചെയ്തിട്ടുള്ളതു്.

ഇപ്രകാരമുള്ള ധമ്മാസ്പത്രികൾ നമ്മുടെ നാട്ടിൽ പ്രധാന സ്ഥലങ്ങളിലെല്ലാമുണ്ടു്. അവിടെയെല്ലാം ഇംഗ്ലീഷ് സമ്പ്രദായത്തിലാണ് ചികിത്സ നടത്തുന്നതു്. രോഗികളെ കിടത്തി ചികിത്സിക്കുന്നതും, അതല്ലാതെ രോഗികളുടെ ദേഹം പരിശോധിച്ച് മരുന്നുമാത്രം കൊടുത്തയക്കുന്നതും ആയി രണ്ടുതരം വൈദ്യാലയങ്ങൾ ഉണ്ടു്. രണ്ടാമതു പറഞ്ഞ സ്ഥാപനങ്ങൾക്ക് ഡിസ്പൻസറികൾ എന്നാണ് പറയുക. കിടത്തി ചികിത്സിക്കുന്ന രോഗികൾക്ക് മരുന്നും പത്ഥ്യമായ ഭക്ഷണവും, കിടക്കാനുള്ള സൌകൎയ്യങ്ങളും ഗവമ്മേണ്ടു പ്രതിഫലം കൂടാ

തെ കൊടുക്കുന്നതിന്നു പുറമെ അവരെ ശരിയായി ശുശ്രൂഷയും ചെയ്യുന്നുണ്ട്. മരുന്നു കൊടുത്തയക്കുന്ന രോഗികൾക്കും മരുന്നു ധൎമ്മമായിട്ടാണ് കൊടുക്കുന്നതു്. ഇങ്ങിനെയുള്ള ആസ്പത്രികളിൽ ഏററവും വലിയതു് എറണാകുളത്തുള്ള ജനറൽ ആസ്പത്രിയാണ്.

ഇപ്പോൾ കുറെ കാലമായിട്ട് രാജ്യത്തിൻെറ പല സ്ഥലങ്ങളിലുമായി 20-ൽ അധികം നാട്ടുവൈദ്യശാലകളും ഗവൎമ്മേണ്ടിൽനിന്നു സ്ഥാപിച്ചിരിക്കുന്നു. ആയുൎവ്വേദ വൈദ്യശാലകളെന്നാണിവക്കു പറയുക. ഗവൎമ്മേണ്ടിൽനിന്നു സഹായധനം കൊടുത്ത് അതുകൊണ്ടു ഈ സ്ഥാപനങ്ങളിൽ വില കൂടാതെ മരുന്നു കൊടുക്കുകയും ധൎമ്മമായി ചികിത്സിക്കയും ചെയ്യുന്നു. ഇങ്ങിനെയുള്ള ആയുൎവ്വേദവൈദ്യശാലകളെല്ലാം ഇപ്പോൾ തൃശ്ശിവപേരൂർ സ്ഥാപിച്ചിട്ടുള്ള 'രാമവൎമ്മ സെൻട്രൽ ആയുൎവ്വേദ ആസ്പത്രിയുടെ' മേലധികാരിയായ ഒരു സൂപ്രേണ്ടിൻെറ കീഴിലാണ്. രാമവൎമ്മ സെൻട്രൽ ആയുൎവ്വേദാസ്പത്രിയിൽ ഇപ്പോൾ രോഗികളെ കിടത്തി ചികിത്സിക്കാനും ശസ്ത്രക്രിയകൾ ചെയ്യുവാനും ഏൎപ്പാടുണ്ട്. ഇവയ്ക്കും പുറമെ പ്രധാന സ്ഥലങ്ങളിലെല്ലാം വിഷവൈദ്യശാലകളും മൃഗാസ്പത്രികളും കൂടെ ഗവൎമ്മേണ്ട് സ്ഥാപിച്ചിട്ടുണ്ട്. ഭ്രാന്തന്മാരെ ചികിത്സിക്കുന്നതിന്നു ഭ്രാന്താസ്പത്രി തൃശ്ശിവപേരൂരും, കുഷ്ഠരോഗികൾക്കുള്ള ആസ്പത്രി അഡൂരും ഗവൎമ്മേണ്ടുവക ധൎമ്മസ്ഥാപനങ്ങൾതന്നെ.

---

# അദ്ധ്യായം 25

## ദേവാലയങ്ങൾ

ഈശ്വരനെ വന്ദിക്കുന്നതിന്നും സ്മരിക്കുന്നതിന്നും ആയിട്ടുള്ള സ്ഥലത്തിനാണ് ദേവാലയം എന്നു പറയുന്നതു്. ഹിന്തുക്കളുടെ ക്ഷേത്രങ്ങൾ (അമ്പലങ്ങൾ), മുസൽമാന്മാരുടേയും ക്രിസ്ത്യാനികളുടേയും പള്ളികൾ, ബൌദ്ധരുടെ വിഹാരങ്ങൾ ഇവയെല്ലാം അതാതു മതക്കാരുടെ ദേവാലയങ്ങളാണ്.

ഏതൊരു കാൎയ്യത്തിന്നും മനുഷ്യന് ഈശ്വരാനുഗ്രഹം ആവശ്യമായിരിക്കുന്നതുകൊണ്ടു് ഈശ്വരാരാധനയും ഒഴിച്ചുകൂടാത്ത മുറകളിൽ ഒന്നാമത്തേതാണ്. മനുഷ്യൎക്കുള്ള മുറകളിൽ ഏററവും ഉൽകൃഷ്ടമായിട്ടുള്ളതു് ഈശ്വരാരാധനയാണെന്നാണ് നമ്മുടെ പൂൎവ്വികന്മാർ വിചാരിച്ചിരുന്നതെന്നുള്ളതിന്നു പല ലക്ഷ്യങ്ങളുമുണ്ടു്.

കേരളരാജ്യം പുരാതനത്തിൽ അനേകം തറകളായി ഭാഗിച്ചിരുന്നപ്പോൾ, അവിടങ്ങളിൽ പാൎത്തിരുന്ന സകല ജാതിക്കാരും വനദൈവങ്ങളെ കുലദൈവങ്ങളായി കരുതിയിരുന്നു. അപ്രകാരം ആരാധിച്ചിരുന്ന സ്ഥലങ്ങൾക്ക് "കാവുകൾ" എന്നാണ് പറഞ്ഞിരുന്നതു്. കുലദൈവങ്ങളെ ആരാധിക്കുന്നതു് അവർ കുലധൎമ്മമായി കരുതി. ഇങ്ങനെയാണ് ഇന്നും നമ്മുടെ നാട്ടിൽ പല തറവാടുകളിലും ആരാധിക്കാറുള്ള "ധൎമ്മദൈവങ്ങൾ" ഉണ്ടായതു്. പിന്നീടു് മലയാളത്തിൽ ബ്രാഹ്മണർ വന്നതിൻെറ ശേഷമാണ് അമ്പലങ്ങളുണ്ടായതു്.

വലിയ ജന്മികളെന്നു പറയുന്നവരും നാട്ടിലുള്ള പ്രമാണികളുമാണ് ആദ്യമായി ക്ഷേത്രങ്ങൾ സ്ഥാപിച്ച് അവയിലെ കാര്യങ്ങൾ അന്വേഷിച്ച് പോന്നിരുന്നത്. ഇങ്ങിനെയുള്ളവരെ ഊരാളന്മാരെന്നു പറയും. ക്ഷേത്രത്തിൽ അവക്കുള്ള അവകാശത്തിന് ഊരായ്മയെന്നും പറയും. കാലക്രമത്തിൽ ഈ നാട്ടിലെ ക്ഷേത്രങ്ങളുടെ ഭരണത്തിന് ആരുമില്ലാതെ വന്നപ്പോഴൊ, ഉള്ളവരുടെ ദുർഭരണം ഹേതുവായിട്ടൊ അമ്പലങ്ങളിൽ മിക്കതും സൎക്കാരിൽനിന്നു നേരിട്ടുഭരിക്കാൻ തുടങ്ങി. പള്ളി മുതലായ മററു മതാലയങ്ങളുടെ ഭരണം അതാതു സമുദായത്തിലുള്ള വൈദികസംഘക്കാരാണ് നടത്തുന്നത്.

ദേവാലയങ്ങളിൽ ഉത്സവം, പെരുന്നാൾ മുതലായ ആഘോഷങ്ങൾക്ക് നിങ്ങൾ പോയിട്ടുണ്ടാവാം. ആ സന്ദർഭങ്ങളിൽ അവിടെ കൂടുന്ന പുരുഷാരവും കണ്ടിരിക്കാം. സാധാരണ മതാലയങ്ങളിൽ പോവാത്തവരും ഇങ്ങിനെയുള്ള ആഘോഷങ്ങൾക്ക് പോകുന്നതുകൊണ്ട് അപ്പോഴെങ്കിലും അവൎക്ക് ഈശ്വരസ്മരണയുണ്ടാവാതിരിക്കയില്ല. പ്രത്യേകിച്ച് ഈ ഉത്സവങ്ങളും മുമ്പ് കഴിഞ്ഞിട്ടുള്ള ഓരോ പ്രധാന സംഭവങ്ങളുടെ സ്മാരകമായിട്ടാണ് കരുതുന്നത്.

---

